മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

ഡിസംബർ 2002

എല്ലാ മാന്യവായനക്കാർക്കും ഹൃദ്യമായ

ക്രിസ്മസ്-നവവത്സരാശംസകൾ

# NURSES TO U.S.A.

**ARE YOU A NURSE INTERESTED TO GO TO U.S.A. ON A GREEN CARD WITH OR WITHOUT FAMILY, THEN READ THIS.**

MED CONNECT - U.S.A. started our office in Parumala junction Mannar Kerala. If you are a B.sc. Nurse or 3 year Diploma Nurse with CGFNS, TOEFEL & TSE, then we will give placement for you in our hospitals and take you within 90-100 days. If you have only CGFNS, then register your mame with us. We will give you placement within 100-150 days provided you pass TOEFL & TSE within that Period. If you are outside Kerala or outside India we will arrange placement in the same manner above.

Please mail or Courier your bio-data copies of certificates in duplicate along with four passport size photographs to:

MED CONNECT - U.S.A.
K.M.S. BUILDING
PARUMALA JN.
MANNAR P.O. (VIA) TIRUVALLA
KERALA-INDIA-689622
TEL: 0479-314451 (MR. VENGAL OR THOMAS T. PARUMALA)
FAX NO. 0479-314451



## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 1006705.75- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 11921 ഓപ്പറേഷൻ ആകെ നടത്തിയതിൽ 3809-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 2573 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# മലങ്കരസഭ

ലക്കം 12, പുസ്തകം 58
ഡിസംബർ 2002



## പത്രാധിപസമിതി

**പ്രസിഡന്റ്**
ഫീലിപ്പോസ് മാർ യൗസേബിയോസ്
Phone: (Off)0473 - 222243, (Res)325942

**വൈസ് പ്രസിഡന്റ്**
യൂഹാനോൻ മാർ മിലിത്തോസ്

**ചീഫ് എഡിറ്റർ**
ഫാ.ഡോ. ജേക്കബ് കുര്യൻ
ഫോൺ: 0481 - 568046

**അംഗങ്ങൾ**
ഫാ. റ്റി.ജെ. ജോഷ്വ
ഫാ. ഡോ. കെ.എം. ജോർജ്ജ്
ഫാ.ജോസഫ് സാമുവൽ കറുകയിൽ
ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ
ഡോ. അലക്സാണ്ടർ കാരയ്ക്കൽ
അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ
പോൾ മണലിൽ
കെ.വി. മാമ്മൻ

**മാനേജിംഗ് എഡിറ്റർ**
ഫാ.റ്റി.എ. ഇടയാടി
ഫോൺ: 0473 - 279348
e-mail: malankara@sancharnet.in

**സർക്കുലേഷൻ കൺസൾട്ടന്റ്**
ഒ.ജി. തരകൻ
ഫോൺ: 0481 - 572265

**ബിസിനസ്സ് മാനേജർ**
ഫാ. ഷൈജു കുര്യൻ
ഫോൺ: 0473 -224255

## വരിസംഖ്യ

**2002 സെപ്റ്റംബർ മുതൽ**

| | |
|---|---|
| **ഇന്ത്യയിൽ** | |
| ഒറ്റപ്രതി | : 7 രൂപ |
| ഒരുവർഷം | : 75 രൂപ |
| 4 വർഷം | : 300 രൂപ |
| 10 വർഷം | : 750 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 600 രൂപ |

*Cover Design & Type Setting:-*
M.S. Graphics, Devalokam.

CONTENTS

## ഉൾത്തുടിപ്പുകൾ



**ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 573234**
**e-mail: malankara@sancharnet.in**



# മൗനനൊമ്പരങ്ങളുടെയും ആത്മസാക്ഷാത്ക്കാരത്തിന്റെയും ക്രിസ്തുമസ്

## ഫാ. ഡോ. ജേക്കബ് കുര്യൻ

ഒരു വശത്ത്, അവഗണനയും അനീതിയും നിറഞ്ഞ ഘടനകൾ അടിച്ചേല്പിക്കുന്ന മൗനനൊമ്പരം. മറുവശത്ത്, ആത്മാവിൽ ആനന്ദം അനുഭവിക്കുവാനുതകുന്ന ദൈവസാന്നിധ്യത്തിന്റെ ആഴമായ അവബോധം. ഇതാണ് യൗസേഫിന്റെയും മറിയാമിന്റെയും ആദ്യ ക്രിസ്തുമസ് അനുഭവത്തിൽ നിറഞ്ഞു നിന്നത്. അതു തന്നെയാണ് ഇന്നും ക്രിസ്തുമസ് നമുക്കു ഓർമ്മിപ്പിച്ചുതരുന്നതും.

വഴിയമ്പലത്തിൽ തങ്ങൾ അവഗണിക്കപ്പെട്ടപ്പോൾ യൗസേഫും മറിയാമും നൊമ്പരം അനുഭവിക്കാതിരുന്നില്ല. പൂർണ്ണഗർഭിണിയായ സ്ത്രീയാണെങ്കിലും നേരിട്ടു ഹാജരാകാതിരുന്നാൽ കുറ്റകരമാകും എന്ന സെൻസസ് നിയമം, അനീതി നിറഞ്ഞ ഒരു ഘടനയുടെ പ്രതീകം മാത്രം. അനീതി നിറഞ്ഞ രാഷ്ട്രീയ നീതിന്യായഘടനകളിൽ അവഗണന, അനുഭവിക്കുന്നവർക്ക് മൗനനൊമ്പരങ്ങളോടെ, ആത്മാവിൽ ദൈവസാന്നിദ്ധ്യം അനുഭവിക്കുവാൻ സാധിക്കുമെന്ന് ക്രിസ്തുമസ് ഓർമ്മിപ്പിക്കുന്നു.

യൗസേഫിനെയും മറിയാമിനെയും ഏറ്റവും നൊമ്പരപ്പെടുത്തിയത് മറ്റൊരു വാർത്തയായിരുന്നു. ഭരണാധികാരിയായ ഹേറോദോസ് ബേത്ലഹേമിനു ചുറ്റുമുള്ള ശിശുക്കളെ കൊന്നൊടുക്കിയെന്ന് കേട്ടപ്പോൾ, അത് യേശുവിനെ ലക്ഷ്യമിട്ട് പാളിപ്പോയ ക്രൂരതയായിരുന്നുവെന്ന് അവർക്കു മനസിലായി. നിരപരാധികളായ മാതാപിതാക്കളും, കുഞ്ഞുങ്ങളും അവരുടെ പ്രിയപ്പെട്ടവരും അനുഭവിക്കുന്ന യാതനകൾക്കും വേദനകൾക്കും ക്രിസ്തുമസിനു നൽകാൻ എന്ത് സന്ദേശമായിരിക്കും ഉള്ളത്? ഗുജറാത്തിൽ പൂർണ്ണ ഗർഭിണിയുടെ വയറ്റിൽ ശൂലം കുത്തിയിറക്കി പുറത്തെടുത്ത് കത്തിക്കരിച്ച പിണ്ഡവും, ഗോധ്രയിൽ കത്തിക്കരിക്കപ്പെട്ട മനുഷ്യരും തുടങ്ങി, സഭാവഴക്കിന്റെ ഉന്തിലും തള്ളിലും വഴിയിൽ വീണു വലഞ്ഞ മൃതശരീരം വരെ ചോദിക്കുന്നു, ഈ ക്രിസ്മസിന് തങ്ങൾക്കുവേണ്ടി വല്ലതും പറയുവാനുണ്ടോ എന്ന്.

ആദ്യക്രിസ്തുമസിൽ വിജ്ഞാനികൾക്ക് ആകാശത്തിലും, ആട്ടിടയന്മാർക്ക് ഭൂമിയിലും ഓരോ അടയാളം നൽകപ്പെട്ടു. ആകാശത്ത് നക്ഷത്രവും, ഭൂമിയിൽ കീറ്റുശീലയും. ആകാശത്തെ നക്ഷത്രം, ശിശുവിനു മുകളിൽ നിശ്ചലമായിയെന്നും, ഭൂമിയിലെ കീറ്റുശീല, ശിശുവിനെ പൊതിഞ്ഞുവെന്നുമാണ് തിരുവെഴുത്തിൽ വായിക്കുന്നത്. നക്ഷത്രം മനോഹരമായ ദൈവസൃഷ്ടിയുടെ പ്രതീകമാണ്. കീറ്റുശീല മനുഷ്യനുപയോഗിച്ച് നശിപ്പിച്ചുകൊണ്ടിരിക്കുന്ന സൃഷ്ടിയുടെ പ്രതീകമാണ്. മനുഷ്യനുപയോഗിച്ച് നശിപ്പിക്കുന്ന പരിസ്ഥിതിയും, വംശിക ഐകമത്യവും, വർഗ്ഗസ്നേഹവും, സമുദായ ബന്ധവും, ദൈവത്തിനു പിറന്നുവീണു വളരുവാൻ മുഖാന്തിരമാകാം. പക്ഷെ അവൻ സന്നിഹിതനാകുന്നതിനു മുകളിൽ നമ്മുടെ മഹത്വ നക്ഷത്രങ്ങളെ നിശ്ചലമാക്കുവാൻ നാം സന്നദ്ധമാകുമോ. കീറ്റുശീലയിൽ പൊതിയപ്പെടുവാൻ നാം സന്നദ്ധമാകുമോ. കീറ്റുശീലയിൽ പൊതിയപ്പെടുവാൻ സന്മനസാകുന്ന ദൈവത്തിന് അതിന് അവസരം കൊടുത്തുകൊണ്ട് മാറി നിൽക്കുന്ന നക്ഷത്രസങ്കല്പങ്ങളെക്കുറിച്ചു മാത്രം നമുക്ക് ഒന്നു ചിന്തിക്കാം.

നമ്മുടെ എല്ലാ പ്രശ്നങ്ങളും പരിഹരിക്കുവാൻ സന്നദ്ധനായി വരുന്ന ദൈവത്തെ അകറ്റിനിർത്തിക്കൊണ്ട്, സ്വയം കണ്ടെത്തുന്ന പരിഹാരങ്ങൾ അവന്റെ പേരിൽ അടിച്ചേല്പിക്കുന്ന രഥയാത്രകളും, പ്രാർത്ഥനാ യജ്ഞങ്ങളും അല്ലേ നമ്മുടെ കാലഘട്ടത്തിലെ ഏറ്റവും ഭയാനകമായ അധാർമ്മിക ഭാവങ്ങൾ?

മൗനഗാംഭീര്യം മുഖമുദ്രയാക്കിയ ശ്രീ ബുദ്ധനെ പുഞ്ചിരിപ്പിച്ചുവെന്നഭിമാനിക്കുന്ന വിജ്ഞാനത്തിന് പോലും, മറുവഴിയായി തിരച്ചുപോകുവാൻ തക്ക വിവേകം നൽകുന്നതാണ് ക്രിസ്തുമസ്.

മൗനനൊമ്പരങ്ങളെ വാരിപ്പുണർന്ന് ദൈവികസാന്നിധ്യത്തിന്റെ ആത്മസാക്ഷാത്ക്കാരം അനുഭവിക്കുവാൻ ഈ ക്രിസ്തുമസ് നമുക്ക് ഉപകരിക്കട്ടെ.

എല്ലാവർക്കും 'മലങ്കരസഭയുടെ ക്രിസ്തുമസ് മംഗളാശംസകൾ.

# കോടതി വിധികൾ നടപ്പാക്കിയില്ലെങ്കിൽ മെത്രാപ്പോലീത്തമാർ ഉപവസിക്കും

**കോലഞ്ചേരി:-** മലങ്കര സഭാക്കേസിൽ ഓർത്തഡോക്സ സഭയ്ക്ക് അനുകൂലമായ കോടതി വിധികൾ നടപ്പാക്കിയില്ലെങ്കിൽ ഡിസംബർ ഒൻപതിനു രണ്ടു മെത്രാപ്പോലീത്താമാർ അനിശ്ചിത കാല നിരാഹാര സത്യഗ്രഹം ആരംഭിക്കുമെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ അറിയിച്ചു. നീതി നടപ്പാക്കണമെന്ന ആവശ്യം മുഖ്യമന്ത്രിയെ നേരിട്ടു ബോധിപ്പിക്കാൻ സഭാ മാനേജിംഗ് കമ്മിറ്റി യോഗം ഉന്നതാധികാര സമിതിയെ നിയോഗിച്ചതായും ബാവ വ്യക്തമാക്കി.

മുഖ്യമന്ത്രിയുമായുള്ള കൂടിക്കാഴ്ചയ്ക്കു ശേഷം സർക്കാരിന്റെ തീരുമാനം അനുകൂലമല്ലെങ്കിൽ ഭദ്രാസനാധിപന്മാരായ മാത്യൂസ് മാർ സേവേറിയോസ് (കണ്ടനാട് വെസ്റ്റ്), ഡോ. തോമസ് മാർ അത്താനാസിയോസ് (കണ്ടനാട് ഈസ്റ്റ്) എന്നിവരാണ് കോലഞ്ചേരി കാതോലിക്കേറ്റ് സെന്ററിൽ നിരാഹാരം അനുഷ്ഠിക്കുക.

ഇടവക പള്ളികൾ സ്വതന്ത്രമാണെന്ന യാക്കോബായ സഭയുടെ വാദം സുപ്രീംകോടതി വിധിക്ക് എതിരാണെന്നു ബാവ വ്യക്തമാക്കി. 1934-ലെ ഭരണഘടന പ്രകാരമാണ് പള്ളികൾ ഭരിക്കപ്പെടേണ്ടതെന്നാണ് കോടതി വിധി. വേറൊരു കാതോലിക്കയെ നിയമിക്കുന്നതിനു മുൻപ് പാത്രിയർക്കീസ് ബാവ കോടതി വിധി കൂടി പരിഗണിക്കേണ്ടിയിരുന്നു.

കണ്യാട്ടുനിരപ്പ്, മുളക്കുളം, ആറൂർ, ചെറുതോണി എന്നീ ദേവാലയങ്ങളിൽ കോടതി വിധി അവഗണിച്ച് എതിർപക്ഷം പോലീസിന്റെയും മറ്റും സാന്നിധ്യത്തിൽ നടത്തിയ കടന്നാക്രമണത്തെ മാനേജിങ്ങ് കമ്മറ്റിയും അപലപിച്ചു. ഒരു സഭ, ഒരു പാത്രിയർക്കീസ്, ഒരു കാതോലിക്ക, ഒരു ഭരണഘടന എന്ന സുപ്രീം കോടതി വിധിയുടെ അടിസ്ഥാനത്തിനുള്ള ഏതു മധ്യസ്ഥ തീരുമാനത്തെയും സഭ സ്വാഗതം ചെയ്യും. കോടതി വിധികൾ നടപ്പാക്കുന്നതിലുള്ള സർക്കാരിന്റെ വീഴ്ച ജനാധിപത്യ വിരുദ്ധമാണ്. നിരോധന ഉത്തരവു ലംഘിച്ച് കോടതിയോട് അനാദരവു പുലർത്തുന്നവരെ സർക്കാർ തടയണം.

കണ്യാട്ടുനിരപ്പു, ആറൂർ, ഇടുക്കി പള്ളികളിൽ ഉടൻനെ കോടതി വിധിപ്രകാരം ആരാധനാസൗകര്യം പുനസ്ഥാപിക്കണം. മുളക്കുളം പള്ളിയുടെ താക്കോൽ കോടതി നിർദ്ദേശിച്ച പ്രകാരം ഓർത്തഡോക്സ് സഭയ്ക്കു കൈമാറണം-യോഗം ആവശ്യപ്പെട്ടു.

വൈദിക സെമിനാരി പ്രിൻസിപ്പൽ റവ. ഡോ. കെ. എം. ജോർജ്ജിന്റെ നേതൃത്വത്തിൽ സഭാ സെക്രട്ടറി കൺവീനറായ സമിതിയാണ് മുഖ്യമന്ത്രിയെ കണ്ട് കാര്യങ്ങൾ ബോധിപ്പിക്കുക.

പി.എം. പൈലിപ്പിള്ള, പ്രൊഫ. എം. പി. മത്തായി, കോര ജോൺ, പ്രൊഫ. ഏബ്രഹാം കോശി, ഡോ. എൻ. എം. മത്തായി, പ്രൊഫ. ടൈറ്റസ് വർക്കി, ജേക്കബ് തോമസ് അരികുപുറം, തോമസ് കുതിരവട്ടം, തോമസ് ഡി. ജോൺ, പ്രൊഫ. കെ. സി. ജോർജ്ജ്, അഡ്വ. ജോസഫ് ജോൺ, സജി അലക്സ്, മാത്യു വീരപ്പള്ളി എന്നിവരാണ് സമിതി അംഗങ്ങൾ.

വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാലിന്റെ നിര്യാണത്തിൽ യോഗം അനുശോചിച്ചു. സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ അനുശോചന പ്രമേയം അവതരിപ്പിച്ചു.

## ഫാ. മത്തായി നൂറനാൽ അന്തരിച്ചു



**ബത്തേരി:-** മലങ്കര ഓർത്തഡോക്സ് സഭാ വൈദിക ട്രസ്റ്റിയും പ്രമുഖ സഹകാരിയും ബത്തേരി സെന്റ് മേരീസ് കോളജ് സ്ഥാപകനുമായ ഫാ. മത്തായി നൂറനാൽ (75) അന്തരിച്ചു. ഡിസംബർ ഒന്നാം തീയതി സംസ്ക്കാരം ഞായറാഴ്ച 12-ന് പ. കാതോലിക്കാബാവായുടെ കാർമികത്വത്തിൽ ബത്തേരി സെന്റ് മേരീസ് പള്ളിയിൽ നടത്തി.

ചെങ്ങന്നൂർ കല്ലിശ്ശേരി ആലുംമൂട്ടിൽ ഏബ്രഹാമിന്റെ മകൾ ഡോ. അന്നമ്മയാണ് ഭാര്യ. മക്കൾ: ജോർജ് മത്തായി (ചാർട്ടേഡ് അക്കൗണ്ടന്റ്), ഏബ്രഹാം മത്തായി (യുണൈറ്റഡ് നേഷൻസ് ചീഫ് സെക്യൂരിറ്റി അഡ്വൈസർ), ഡോ. ഐസക് മത്തായി (സൗഖ്യ ഇന്റർനാഷണൽ ഹോളിസ്റ്റിക് മെഡിക്കൽ സെന്റർ, വൈറ്റ് ഫീൽഡ് ബാംഗ്ലൂർ), സാമുവേൽ മത്തായി (എൻജിനീയർ), ജോൺ മത്തായി (അധ്യാപകൻ, സെന്റ് മേരീസ് കോളജ്), മരുമക്കൾ: റെനി ജോർജ്ജ്, ഷെലീബ ഏബ്രഹാം, സുജ ഐസക്, ഷീല സാം, റെനി ജോൺ.

വയനാട്ടിലും ഗൂഡല്ലൂരിലും കുടിയിറക്കിനെതിരായി എ.കെ.ജി, ഫാ. വടക്കൻ തുടങ്ങിയവരോടു ചേർന്ന് സമരം നടത്തി.

കാലിക്കറ്റ് സർവകലാശാലയുടെ തുടക്കം മുതൽ സെനററ് മെംബറും ഓൾ കേരള പ്രൈവറ്റ് കോളജ്

ശേഷം 17-ാം പേജിൽ

ഫാ. ഡോ. കെ. എം. ജോർജ്ജ്

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ വിശ്വാസമാനവ ദർശനം



ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതവും പ്രവർത്തനവും മിക്കവാറും അന്താരാഷ്ട്ര തലങ്ങളിലായിരുന്നു. എന്നാൽ അതുകൊണ്ടല്ല അദ്ദേഹത്തിന്റെ ദർശനത്തെ വിശ്വമാനവ ദർശനമെന്ന് നാം വിശേഷിപ്പിക്കുന്നത്. മനുഷ്യസ്വഭാവത്തിന്റെ ആഴവും പരപ്പും അന്തസ്സും ആത്യന്തിക ഭാഗധേയവും എന്താണെന്ന് അദ്ദേഹം ഗൗരവമായി അന്വേഷിച്ചു. ചില നിഗമനങ്ങളിൽ എത്തി. മനുഷ്യനെക്കുറിച്ചുള്ള വളരെ പ്രസന്നവും പ്രത്യാശാപൂർണ്ണവുമായ ദർശനം അദ്ദേഹം രൂപപ്പെടുത്തിയെടുത്തത് മാനവ ചിന്തയുടെ വിവിധ സ്രോതസുകളെ അവലംബിച്ചാണ്. അദ്ദേഹം ജനിച്ചു വളർന്ന മണ്ണിന്റെയും തന്റെ വ്യക്തിത്വത്തെ രൂപപ്പെടുത്തിയ സമൂഹത്തിന്റെയും ആദ്ധ്യാത്മികതയാണ്, മാർ ഗ്രീഗോറിയോസിന്റെ ദർശനത്തിൽ പ്രധാന ഉറവിടം.

ഒരു പൗരസ്ത്യ ഓർത്തഡോക്സ് ക്രിസ്തീയ കുടുംബത്തിൽ ജനിച്ച്, ക്രിസ്തീയവും ഭാരതീയവുമായ ആത്മീക ദർശനത്തെ സ്വാംശീകരിച്ചാണ് അദ്ദേഹം വളർന്നത്. ക്രിസ്തു രൂപം ദീപ്തമായ ഒരു ദീപസ്തംഭമായി മാർ ഗ്രീഗോറിയോസിന്റെ ജീവിതത്തിൽ ഉയർന്നു തുടങ്ങി. പൗരസ്ത്യമായ ആരാധനയുടെ വർണ്ണങ്ങളും വാസനകളും നാദവിശേഷങ്ങളും തരളമായ ആ ബാലമനസിനെ ആത്മീകാനുഭൂതിയുടെ നിഗൂഢവശ്യതകളിലേക്ക് നയിച്ചു. അപ്പോഴൊന്നും ആ ബാലൻ തന്റെ അധൃഷ്യവും അനിതര സാധാരണവുമായ മേധാശക്തിയെക്കുറിച്ച് ബോധവാനായിരുന്നില്ല. പിന്നീട് പാശ്ചാത്യ രാജ്യങ്ങളിൽ പഠിക്കുകയും പാശ്ചാത്യ ചിന്തയുടെ വൻ കോട്ടകളിൽ പ്രവേശനം ലഭിക്കുകയും ചെയ്തപ്പോൾ തന്റെ വേരുകളെക്കുറിച്ച് യുവാവായ മാർ ഗ്രീഗോറിയോസ് ബോധവാനായി. അപ്പോഴേയ്ക്കും അദ്ദേഹത്തിന്റെ ആദ്ധ്യാത്മികാന്വേഷണം ഉൽക്കടമായിക്കഴിഞ്ഞിരുന്നു. തന്റെ ജീവിതത്തിന്റെ രണ്ടാം പകുതിയിൽ അദ്ദേഹം വീണ്ടും ഭാരതീയവും പൗരസ്ത്യവുമായ ആത്മീക, ബൗദ്ധിക ഉറവകളിലേക്ക് പുതിയൊരു ഉൾക്കാഴ്ചയോടെ ദൈവശാസ്ത്രം, മാനവസംസ്കൃതി, മതാനുഭൂതി, സാമ്പത്തിക ക്രമം, രാഷ്ട്രമീമാംസ, എന്നിവയെല്ലാം അത്ഭുതകരമായ സമഗ്രതയോടെയും സഹാനുഭൂതിയോടെയും പഠിച്ചു. അങ്ങനെ മനുഷ്യ സംസ്ക്കാരത്തിന്റെ എല്ലാ സുപ്രധാന ചിന്താധാരകളെയും വിമർശനാത്മകമായി തന്റെ മാനവദർശനത്തിൽ സ്വാംശീകരിച്ചു. അദ്ദേഹത്തിന്റെ ദർശനത്തെ "വിശ്വമാനവ ദർശനം" എന്ന് വിളിക്കുന്നതിന്റെ ഒരു കാരണം ഇതാണ്.

ദാർശനികമായി പറഞ്ഞാൽ ഈശ്വരന്റെ സത്ത (Being) യാണ് മനുഷ്യനുൾപ്പെടെയുള്ള സർവ്വ സൃഷ്ടിയുടെയും അസ്തിത്വത്തിന്റെ അടിസ്ഥാനം. ഈ ചിന്തയെ സ്വന്തം ജീവിതത്തിൽ അനുഭവവേദ്യമാക്കിയ വ്യക്തിയായിരുന്നു മാർ ഗ്രീഗോറിയോസ്. ദൈവത്തിന്റെ സ്നേഹവും ഇച്ഛയുമാണല്ലോ ക്രിസ്തീയ ദർശനപ്രകാരം സർവ്വത്തെയും സൃഷ്ടിക്കുകയും നിലനിർത്തുകയും ചെയ്യുന്നത്. മാർ ഗ്രീഗോറിയോസിനെ സംബന്ധിച്ചിടത്തോളം തന്റെ നിലനിൽപ്പ് എപ്പോഴും ഇല്ലായ്മയുടെ ഭീഷണിക്ക് വിധേയമായി നിലകൊള്ളുന്നു എന്ന അത്യുൽക്കടകമായ ബോധം അദ്ദേഹത്തെ ഭരിച്ചിരുന്നു. അതുകൊണ്ട് എപ്പോഴും ജീവന്റെ ഉറവയായ ഈശ്വരന്റെ ഉണ്മയിലേക്ക് തിരിയണം, ദൈവേച്ഛയ്ക്ക് വിധേയപ്പെടണം, ദൈവകൃപ ധാരാളമായി സ്വീകരിക്കണം എന്ന് അദ്ദേഹം സ്വയം ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു. ഉണ്മയും ഇല്ലായ്മയും തമ്മിലുള്ള വൈരുദ്ധ്യത്തെ വെറും മനോവ്യാപാരത്തിന്റെ തലത്തിൽ മാത്രമല്ല, സ്വന്തം അസ്തിത്വത്തിന്റെ ആകു

ലതകളിലൂടെ അദ്ദേഹം തിരിച്ചറിഞ്ഞുള്ളു. ഇവിടെയാണ് മാർ ഗ്രീഗോറിയോസ് ശരിയായ അർത്ഥത്തിൽ ദാർശനികനായി മാറിയത്.

കൗമാര പ്രായത്തിൽ അദ്ദേഹം ഏറ്റവുമധികം സ്നേഹിച്ചത് സ്വന്തം അമ്മയെയും ദൈവത്തെയുമാണ്. അമ്മയുടെ ആർദ്രമായ സ്നേഹത്തിലൂടെയായിരുന്നു ദൈവസ്നേഹത്തെ ആ ബാലൻ തിരിച്ചറിഞ്ഞത്. എല്ലാ നന്മയുടെയും മനുഷ്യ സ്നേഹത്തിന്റെയും പ്രതീകമായിരുന്നു ആ അമ്മ. തന്റെ പതിമൂന്നാം വയസിൽ, മിന്നൽ പിണർ പോലെ ആകസ്മികമായി മനോരോഗത്തിന് ഇരയായ അമ്മയിൽ നിന്നും ആ സ്നേഹം പിൻവലിക്കപ്പെട്ടു. അത് കുട്ടിയുടെ ഹൃദയത്തിനേറ്റ ആദ്യത്തെ കനത്ത ആഘാതമായിരുന്നു. തനിക്ക് ചുറ്റുമുള്ള ലോകത്തെ മനസ്സിലാക്കാൻ സഹായിക്കുന്ന ചവിട്ടുപടിയായും അളവുകോലായും ജനാലയായും താൻ കരുതിയിരുന്ന മാതൃസ്നേഹം ഇപ്പോൾ സകലത്തെയും താറുമാറാക്കുന്ന എല്ലാറ്റിന്റെയും അർത്ഥം നുള്ളിക്കളയുന്ന ഭയാനകമായ പേടി സ്വപ്നമായി മാറി. ദൈവത്തെ അറിയുവാൻ തീക്ഷ്ണമായി ആഗ്രഹിച്ച അതിബുദ്ധിമാനായ ഒരു കുട്ടിയുടെ അന്വേഷണ പാതയിലെ നിർണ്ണായകമായ പാലമാണ് അമ്മയുടെ രോഗത്തോടെ തകർന്നുപോയത്.

എങ്കിലും കുട്ടി തന്റെ ദൈവത്തെ ഉപേക്ഷിച്ചില്ല. പാലമില്ലാതെ നീന്തിയും തുടിച്ചും അക്കരെയെത്താനായി പിന്നെ ശ്രമം. അതൊരു തീർത്ഥാടനമായി. നദിയുടെ മറുകരയാണല്ലോ തീർത്ഥാടകന്റെ ലക്ഷ്യം. മുങ്ങിയും പൊങ്ങിയും ആശയോടെയും നിരാശയോടെയുമായി പിന്നെ യാത്ര. അതിനിടെ ചെറിയ നദി മഹാ സാഗരമായി പരന്നു. സംസാരസമുദ്രത്തിൽ കുറെ മുങ്ങിക്കഴിഞ്ഞപ്പോൾ, എന്തായീ സംസാരം, എങ്ങനെയാണീ പ്രപഞ്ചം, ആരാണീ മനുഷ്യൻ എന്നൊക്കെയായി ചിന്ത. തന്റെ പരമ ലക്ഷ്യമായ സാക്ഷാത്കാരത്തിൽ നിന്നും പിൻതിരിയാതെ, സംസാര സാഗരത്തിന്റെ ആഴത്തിലും മുകൾപ്പരപ്പിലും അനന്തവിസ്തൃതിയിലും അതീന്ദ്രിയ ഭാവങ്ങളിലും ഗാഢമായ അന്വേഷണം ആരംഭിച്ചു. തന്റെ ഏറ്റവും പ്രധാനപ്പെട്ട ഗ്രന്ഥമായി മാർ ഗ്രീഗോറിയോസ് കരുതുന്ന The Cosmicman എന്ന പുസ്തകത്തിന്റെ ഉപശീർഷകം ദൈവവും മനുഷ്യനും ലോകവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചാണ്. തന്റെ ഗുരുവായ നിസ്സായിലെ ഗ്രീഗോറിയോസ് എന്ന വിശ്രുത പണ്ഡിതനും ദൈവശാസ്ത്രജ്ഞനുമായ സഭാ പിതാവിന്റെ ചിന്തയെ ആധാരമാക്കിയാണ് ഈ വിശകലനം നടത്തുന്നത്. വിശ്വമാനവികതയെക്കുറിച്ചുള്ള മാർ ഗ്രീഗോറിയോസിന്റെ ദർശനം ഈ അന്വേഷണങ്ങളുടെ ആകെത്തുകയാണ്.

ദൈവവും മനുഷ്യനും ലോകവും മൂന്നു വ്യത്യസ്ത യഥാർത്ഥ്യങ്ങളായിട്ടാണ് പാശ്ചാത്യ ചിന്ത വ്യവഹരിക്കുന്നത്. അതിന് ആരംഭമിട്ടത് പാശ്ചാത്യ പിതാവായ വി.അഗസ്റ്റീനോസാണെന്ന് മാർ ഗ്രീഗോറിയോസ് പറയുന്നു. മനുഷ്യന്റെ വീഴ്ചയെയും പാപത്തെയും പ്രത്യേക രീതിയിൽ വ്യാഖ്യാനിക്കുക വഴി മനുഷ്യനും ദൈവവും തമ്മിലും മനുഷ്യനും പ്രകൃതിയും തമ്മിലും ദ്വൈതഭാവം ഉളവാക്കി. അങ്ങനെ ഈ യാഥാർത്ഥ്യങ്ങളുടെ പരസ്പര ധ്രുവീകരണവും ദ്വന്ദഭാവവും പിന്നീടുണ്ടായ ദൈവശാസ്ത്രത്തെയും ശാസ്ത്ര സാങ്കേതിക വിദ്യയെയും വരെ സ്വാധീനിച്ചു. ദൈവശാസ്ത്ര ചിന്തയിൽ പ്രധാനമായും സംഭവിച്ചത് മനുഷ്യ സ്വാതന്ത്ര്യത്തിന്റെ നിഷേധമാണ്. മനുഷ്യൻ ജന്മനാ പാപിയാണെന്നും ജനന പ്രക്രിയയിലൂടെ ജീവശാസ്ത്ര പരമായിത്തന്നെ ആദിപാപം പുരുഷാന്തരങ്ങളിലൂടെ കൈമാറുന്നു എന്നും അഗസ്റ്റീനോസ് ചിന്തിച്ചു. അതുകൊണ്ട് പൗരസ്ത്യ ഓർത്തഡോക്സ് സഭ ഒരിയ്ക്കലും സ്വീകരിച്ചിട്ടില്ലാത്ത ജന്മപാപം എന്ന ആശയം പടിഞ്ഞാറൻ ചിന്തയിൽ രൂഢമൂലമായി.

മനുഷ്യൻ നന്മ ഇച്ഛിക്കുവാൻ പോലും കഴിയാത്ത വിധം പാപത്തിന് വിധേയമായി; ദൈവകൃപയ്ക്കല്ലാതെ മറ്റൊന്നിനും അവനെ രക്ഷിക്കുവാൻ കഴിയുകയില്ല; ഈ കൃപയ്ക്ക് മുൻപിൽ മനുഷ്യ സ്വാതന്ത്ര്യത്തിന് ഒരു വിലയുമില്ല എന്നൊക്കെ അഗസ്റ്റീൻ പഠിപ്പിച്ചു. അതുകൊണ്ട് ലോകത്തിൽ മനുഷ്യ നന്മയെന്നു പറയുന്നത് ഒന്നും യഥാർത്ഥത്തിൽ നന്മയല്ല. പ്രത്യേകിച്ചും ക്രൈസ്തവ സഭയ്ക്ക് പുറത്ത്, "പേഗൻ" എന്ന് വിശേഷിപ്പിക്കുന്ന ഇതര മതങ്ങൾക്കും അവയുടെ ആധ്യാത്മിക സാധനങ്ങൾക്കും ഒട്ടുമേ വിലയില്ല; അവരുടെ നന്മകൾ എന്നു പറയുന്നതൊക്കെ വർണ്ണോജ്ജ്വലങ്ങളായ തിന്മകളാണ് എന്ന് അഗസ്റ്റീൻ ധരിക്കുകയും പഠിപ്പിക്കുകയും ചെയ്തു. ഈ ചിന്തയാണ് റോമൻ കത്തോലിക്കരും പ്രൊട്ടസ്റ്റന്റുകാരുമായ പാശ്ചാത്യരുടെ മിഷനറി കൊളോണിയൽ വ്യവസ്ഥയുടെ ദൈവശാസ്ത്രമായി പിന്നീട് രൂപം പ്രാപിച്ചതെന്ന് മാർ ഗ്രീഗോറിയോസ് വ്യാഖ്യാനിച്ചു.

മനുഷ്യ സ്വാതന്ത്ര്യത്തെപ്പറ്റിയും ഈശ്വരനും പ്രപഞ്ചവുമായുള്ള മനുഷ്യന്റെ ബന്ധത്തെപ്പറ്റിയുമുള്ള അഗസ്റ്റീനിയൻ ചിന്തയുടെ കടയ്ക്കലാണ് മാർ ഗ്രീഗോറിയോസ് ആഞ്ഞു വെട്ടിയത്. ഓക്സഫോർഡിലെ അദ്ദേഹത്തിന്റെ പ്രൊഫസർ പറഞ്ഞു, "Augestine will survive your criti-

ശേഷം 28-ാം പേജിൽ

**മനുഷ്യ സ്വാതന്ത്ര്യത്തെപ്പറ്റിയും ഈശ്വരനും പ്രപഞ്ചവുമായുള്ള മനുഷ്യന്റെ ബന്ധത്തെപ്പറ്റിയുമുള്ള അഗസ്റ്റീനിയൻ ചിന്തയുടെ കടയ്ക്കലാണ് മാർ ഗ്രീഗോറിയോസ് ആഞ്ഞു വെട്ടിയത്. ഓക്സഫോർഡിലെ അദ്ദേഹത്തിന്റെ പ്രൊഫസർ പറഞ്ഞു, "Augestine will survive your criticism" (അഗസ്റ്റീൻ താങ്കളുടെ വിമർശനത്തെ അതിജീവിക്കും) ശരിയായിരിക്കാം. പക്ഷേ മാർ ഗ്രീഗോറിയോസിന്റെ ഖണ്ഡന വിമർശനത്തെ ഗൗരവമായിട്ടെടുക്കുന്ന നിരവധി ശിഷ്യൻമാർ അദ്ദേഹത്തിന് പാശ്ചാത്യ രാജ്യങ്ങളിലുണ്ട്.**

ലേഖനം

എം. സി. വറുഗീസ് - ആലുവ

# ക്രിസ്തുവിന്റെ പേടകം

മൂന്നു ദശാബ്ദങ്ങളോളം വാമൊഴിയായി പ്രചരിച്ചിരുന്ന ക്രിസ്തുചരിത്രം വരമൊഴിയായി ലോകത്തിനു ലഭിച്ചത് പരിശുദ്ധ ശിഷ്യന്മാർ പലപ്പോഴായി പകർത്തിയെടുത്ത് പരസ്യമാക്കിയ സുവിശേഷങ്ങൾ വഴിയാണ്, തങ്ങൾ അങ്ങിങ്ങായി സ്ഥാപിച്ച സഭകൾക്കും, പൊതുവായും അവർ എഴുതിയ ലേഖനങ്ങൾ സുവിശേഷത്തിലധിഷ്ഠിതവും സുവിശേഷങ്ങളെ താങ്ങിയും ആശ്രയിച്ചും ഉള്ളതായിരുന്നു! സുവിശേഷങ്ങൾക്ക് മുൻപുള്ള ചരിത്ര സംഭവങ്ങളൊന്നും തന്നെ, ആധികാരികമായി ആരും തന്നെ പറഞ്ഞിട്ടുമില്ല! ആദ്യശതകങ്ങൾ തീവ്രമായ യുദ്ധകോലാഹലങ്ങളിൽ മുങ്ങിയതിനാലും, ചരിത്ര രചന അക്കാലത്ത് അസാധാരണമായതുകൊണ്ടും ക്രിസ്തു ചരിതത്തിന് പ്രചുരമായ പ്രചാരം കിട്ടിക്കാണുകയില്ല! എന്നാൽ, പിൽക്കാലത്തു നടന്ന ചില ഗവേഷണങ്ങളും ആകസ്മിക കണ്ടെത്തലുകളും പുതിയ നിയമ സംഭവങ്ങൾ വാസ്തവം തന്നെ, എന്ന നിഗമനത്തിലെത്തിക്കുവാൻ പര്യാപ്തങ്ങളായിക്കാണുന്നു എന്നാണ് അഭിജ്ഞമതം! രണ്ടു സംഭവങ്ങൾ വിവരിക്കാം!

**ഒന്ന്:- ഇരുപത് ഇഞ്ച് നീളമുള്ള ഒരു ചുണ്ണാമ്പുപെട്ടി; പുറത്ത് "A.D. 63" യേശുവിൻ സഹോദരൻ; യൗസേഫിന്റെ മകൻ; യാക്കോബ് എന്നെഴുതീട്ടുള്ള ഒരു പേടകം അടുത്ത കാലത്തു കണ്ടെടുത്തതായി ഒരു ന്യൂയോർക്ക് വാർത്ത കണ്ടു!** വിദഗ്ദ പരിശോധനയിൽ, അതു യേശുവിനോടു ബന്ധപ്പെട്ടതു തന്നെ എന്നു സ്ഥിരീകരിച്ചു. പക്ഷെ, കൂടുതൽ വിചിന്തനത്തിൽ, അക്കാലത്തെ കനേഷു മാരി കണക്കിൻ പ്രകാരം യെറുശലേം ഭാഗത്ത് ഇരുപതു കുടുംബങ്ങൾ, ഇതേ നാമങ്ങളിൽ ഉണ്ടായിരുന്നുവത്രേ! തന്മൂലം സംഗതി, നാം ഉദ്ദേശിക്കുന്ന ക്രിസ്തുവിന്റേതാണോ എന്ന സംശയം പൊങ്ങിവന്നു! ഒരേ നാമത്തിൽ, ഒരേ പേരുകളിലുള്ള കുടുംബങ്ങൾ, ആളുകൾ എല്ലായിടത്തും ഉണ്ടാകാറുണ്ടല്ലോ! ആൻഡ്രൂ ലിമെയർ എന്നൊരു യഹൂദ വാക്‌വിദഗ്ധന്റെ അഭിപ്രായത്തിൽ:- വളരെ വിരളമായേ, മേലെഴുത്തോടുകൂടിയ ചരമ പേടകങ്ങൾ അക്കാലത്തുണ്ടായിരുന്നുള്ളു എന്നും, അത്രയ്ക്കും പൊതുപ്രചാരവും വ്യക്തിധാവല്യവും ഉള്ളവരുടേതു മാത്രമേ ഈ വിധമൊക്കെ എഴുതിവയ്ക്കാറുള്ളു എന്നും, അക്കാലത്ത് മേലെഴുത്തുകൾ അറമായ ഭാഷയിലായിരുന്നതിനാൽ എല്ലാം കൊണ്ടും നോക്കിയാൽ ഒത്തുവന്നിരിക്കുന്നത് കുരിശിൽ തൂക്കപ്പെട്ടു മരിച്ച ക്രിസ്തു (അക്കാലത്തു ഇത്രത്തോളം പ്രധാനിയായവർ ആരും 'ഇരുപതിൽ' ഇല്ലായിരുന്നതിനാൽ) തന്നെയെന്ന് വ്യക്തമാക്കിയിരിക്കുന്നു! "ഊർശ്ലേമിലെ ഒന്നാമത്തെ പ്രധാനാചാര്യനും പുണ്യവാനും ശ്ലീഹായും സഹദായുമായ യാക്കോബ്" എന്നു നാം അനുസ്മരിച്ചു പോരുന്ന, വി. യാക്കോബിന്റെയത്രയും പ്രാധാന്യം മറ്റാർക്കും വരാനിടയില്ലെന്ന് ഹെർഷൽ ഷാംഗ് എന്ന വേദഗവേഷകനും യുക്തിപൂർവ്വം സാക്ഷിക്കുന്നു. എ.ഡി. 62-ൽ വി. യാക്കോബു കല്ലേറിഞ്ഞു കൊല്ലപ്പെടുകയാണുണ്ടായത്. മേൽ പേടകം പോലെ തന്നെ, പ്രാകൃത കടലാസിൽ, ഒന്നാം നൂറ്റാണ്ടവസാനം കണ്ടെടുത്ത ഏതാനും സുവിശേഷാവശിഷ്ടങ്ങളായിരുന്നു, ആദ്യത്തെ രേഖകൾ! വി. കന്യകമറിയാമിൽ നിന്നു തന്നെ, ജനിച്ച സഹോദരനാണ് യാക്കോബ് എന്നു പെന്തിക്കോസ്തുകാരും, യൗസേപ്പിന്റെ ആദ്യഭാര്യയിൽ ജനിച്ച നാൽവരിൽ ഒരാളെന്നു ഓർത്തഡോക്സുകാരും വിശ്വസിക്കുന്നു. കത്തോലിക്കരാകട്ടെ, ഇതു രണ്ടുമല്ല; ഒരകന്നബന്ധു യാക്കോബു എന്നാണു വിശ്വസിക്കുന്നത്.


**ഒന്നാം നൂറ്റാണ്ടവസാനം കണ്ടെടുത്ത ഏതാനും സുവിശേഷാവശിഷ്ടങ്ങളായിരുന്നു, ആദ്യത്തെ രേഖകൾ! വി. കന്യകമറിയാമിൽ നിന്നു തന്നെ, ജനിച്ച സഹോദരനാണ് യാക്കോബ് എന്നു പെന്തിക്കോസ്തുകാരും, യൗസേപ്പിന്റെ ആദ്യഭാര്യയിൽ ജനിച്ച നാൽവരിൽ ഒരാളെന്നു ഓർത്തഡോക്സുകാരും വിശ്വസിക്കുന്നു. കത്തോലിക്കരാകട്ടെ, ഇതു രണ്ടുമല്ല; ഒരകന്നബന്ധു യാക്കോബു എന്നാണു വിശ്വസിക്കുന്നത്.**


ടി "ഓസ്‌വറി"-എല്ലുകൾ സൂക്ഷിക്കുന്ന പേടകം-പതിനഞ്ചു വർഷം മുൻപ് പുരാവസ്തു വ്യാപാരിയിൽ നിന്നും മേലെഴുത്തിന്റെ കൗതുകം കണ്ടുവാങ്ങിയതും, അയാൾക്ക് അത് ഒരു എല്ലു കച്ചവടക്കാരിൽ നിന്നും കിട്ടിയത് എന്നുമാണ് വാർത്താവിവരം. എ.ഡി. 70-ൽ റോമക്കാർ ആദ്യമായി യെറുശലേം നശിപ്പിക്കുന്നകാലം വരെ, പീഡനം ഭയന്നു ജീവിച്ച ആദിക്രിസ്ത്യാനികൾ തങ്ങളുടെ മരിച്ചവരെ വനാന്തരങ്ങളിലും പാറയിടുക്കുകളിലും സംസ്ക്കരിക്കുകയും മാംസം അഴുകിക്കഴിഞ്ഞ്, എല്ലുകൾ (ഉന്നതരുടെ മാത്രം) എടുത്ത് കുടങ്ങളിലും പ്രത്യേക പേടകങ്ങളിലും ഒളിപ്പിച്ചു സൂക്ഷിക്കുകയും ചെയ്യുന്ന പതിവും ഉണ്ടായിരുന്നു എന്നത് അറിയപ്പെടുന്ന വസ്തുതയാണ്.

**രണ്ട്:- യറുശലേം പ്രാന്തപ്രദേശങ്ങളിൽ നിന്ന് രണ്ടായിരത്തോളം വർഷം പഴക്കമൊർന്ന ഒരു "ഓസ്‌വറി"-എല്ലുകൾ സൂക്ഷിക്കുന്ന പേടകം-കണ്ടെടുത്ത**

ശേഷം 20-ാം പേജിൽ

# ഗുണപരമായ മാറ്റങ്ങൾ അനിവാര്യം

ഡോ. കെ. രാജുഫിലിപ്പ്,
കട്ടപ്പന

മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെ സഭയെക്കുറിച്ചുള്ള സ്വപ്നങ്ങൾ - ഒരു മറുപടി

നമ്മുടെ സഭയുടെ മാനേജിംഗ് കമ്മറ്റിയിലെ അംഗങ്ങൾക്ക് സഭയെക്കുറിച്ചുള്ള സ്വപ്നങ്ങൾ ജനങ്ങളുമായി പങ്കു വെക്കുന്നതിനുതകുന്ന പുതിയ ഒരു പംക്തി മലങ്കരസഭാ മാസികയിലാരംഭിച്ചത് ഏറ്റവും ഉചിതമായി. ഒക്ടോബർ ലക്കം മാസികയിൽ ഈ പംക്തിക്ക് തുടക്കം കുറിച്ചു കൊണ്ട് ശ്രീ. സി. സി. ചെറിയാൻ മുൻപോട്ടു വച്ച നിർദ്ദേശങ്ങൾ ശ്രദ്ധേയവും സജീവ പരിഗണന അർഹിക്കുന്നവയുമാണ്. സഭയുടെ നിലവിലുള്ള പല സംവിധാനങ്ങളിലും കാലോചിതമായ മാറ്റങ്ങൾ അനിവാര്യമാണ് എന്ന അദ്ദേഹത്തിന്റെ അഭിപ്രായത്തോട് ആർക്കും വിയോജിപ്പുണ്ടാവില്ല. കാലാനുസൃതമായ മാറ്റങ്ങൾ എവിടെയും എപ്പോഴും സ്വാഗതം ചെയ്യപ്പെടും. ദീർഘവീക്ഷണത്തോടും പക്വതയോടും കൂടി ചിന്തിച്ചു വേണം മാറ്റങ്ങൾക്ക് രൂപം നല്കുവാനെന്നു മാത്രം. എല്ലാ മാറ്റങ്ങളും ഗുണപരമായി പരിണമിക്കത്തക്കവിധം അവധാനപൂർവ്വം ആലോചിച്ച് നടപ്പിൽ വരുത്തുകയും വേണം.

ഭദ്രാസന പുനർനിർണ്ണയം താമസം വിനാ നടപ്പിലാക്കേണ്ട കാര്യമാണ്. അതിന്റെ വിശദാംശങ്ങൾ സമഗ്രമായി പഠിച്ച് റിപ്പോർട്ട് സമർപ്പിക്കുവാൻ നിയുക്തമായിട്ടുള്ള കമ്മിറ്റി ഭദ്രാസനങ്ങളുടെ വികസനവും സഭയുടെ വളർച്ചയും ലക്ഷ്യമാക്കി ആക്ഷേപങ്ങൾക്ക് ഇടം നൽകാതെ അവരുടെ ചുമതല സ്തുത്യർഹമായി നിർവ്വഹിക്കുമെന്ന് നമുക്ക് പ്രത്യാശിക്കാം. ഭദ്രാസനാധിപന്മാർക്ക് അഞ്ചു വർഷം കൂടുമ്പോൾ സ്ഥലം മാറ്റം നിർബന്ധമാക്കണമെന്നുള്ളത് സഭാംഗങ്ങളുടെ ദീർഘകാലമായ ആഗ്രഹവും ആവശ്യവുമാണ്. നമ്മുടെ അഭിവന്ദ്യ തിരുമേനിമാരോരോരുത്തരും വിവിധ രംഗങ്ങളിൽ കഴിവു തെളിയിച്ചിട്ടുള്ള പ്രഗത്ഭമതികളാണ്. എല്ലാ ഭദ്രാസനങ്ങൾക്കും അവരുടെ സേവനം മാറി മാറി ലഭിക്കുന്നതിനുള്ള ഭാഗ്യമുണ്ടായാൽ അത് ഭദ്രാസനങ്ങളുടെ സർവ്വതോന്മുഖമായ പുരോഗതിക്ക് സഹായകരമാകുകയും, അതു വഴി സഭയുടെ വളർച്ചയ്ക്ക് ആക്കം കൂട്ടുകയും ചെയ്യുമെന്നതിൽ സംശയമില്ല.

വൈദികർക്ക് മൂന്ന് വർഷത്തിലൊരിക്കൽ ചിട്ടയായ സ്ഥലം മാറ്റം നടത്തുന്നതുപോലെ ഭദ്രാസനാധിപന്മാർക്ക് അഞ്ചു വർഷം കൂടുമ്പോൾ സ്ഥലം മാറ്റം നിർബന്ധമാക്കണമെന്ന് ശ്രീ. ചെറിയാൻ എഴുതിയിരുന്നുവല്ലോ. ചെങ്ങന്നൂർ ഭദ്രാസനത്തിൽ വൈദിക സ്ഥലം മാറ്റം കൃത്യമായി നടത്തുന്നതു കൊണ്ടായിരിക്കാം അദ്ദേഹം അങ്ങനെ എഴുതിയത്. ഇവിടെയൊക്കെ അപൂർവ്വമായി മാത്രം ചില മാറ്റങ്ങൾ നടത്തുന്നതേ കണ്ടിട്ടുള്ളു. മൂന്നു വർഷം കൂടുമ്പോൾ വൈദികർക്ക് പൊതു സ്ഥലം മാറ്റം നടത്തിയിരിക്കണമെന്ന തീരുമാനമെടുക്കുകയും സഭയിലാകെ അതു പ്രാബല്യത്തിൽ വരുത്തുകയും വേണം.

സഭയ്ക്കും സമൂഹത്തിനും പ്രയോജനപ്രദമായ പ്രോജക്ടുകൾക്ക് രൂപം നൽകുവാൻ പ്ലാനിംഗ് കമ്മറ്റികൾ വേണമെന്നത് സ്വാഗതാർഹമായ അഭിപ്രായമാണ്. അതാത് പ്രദേശങ്ങളുടെ പ്രത്യേകതകൾ വിശദമായി പഠിച്ച് അനുയോജ്യവും ജനോപകാരപ്രദവുമായ പദ്ധതികൾക്ക് ഇടവക തലത്തിലും, ഭദ്രാസന തലത്തിലും, കേന്ദ്രതലത്തിലും രൂപം നല്കണം. സഭാ കേന്ദ്രങ്ങളുടെ അംഗീകാരത്തോടെ ഇവ നടപ്പാക്കുകയും വേണം. ഔദ്യോഗിക അനുമതി വാങ്ങി മാത്രമേ എവിടെ നിന്നാണെങ്കിലും പണപ്പിരിവുകൾ നടത്തുവാൻ പാടുള്ളൂ എന്ന് നിയമം കൊണ്ടുവരണം. വിദേശപിരിവുകൾ സംബന്ധിച്ച് ഇപ്പോൾ വ്യാപകമായി ഉയർന്നു വരുന്ന പരാതികൾക്ക് ഇതു മൂലം ഒരളവുവരെ പരിഹാരമുണ്ടാക്കാൻ സാധിക്കും.

സെൻട്രൽ സെക്രട്ടറിയേറ്റ് രൂപീകരണം സംബന്ധിച്ച് അദ്ദേഹം അക്കമിട്ട് നിരത്തിയ നിർദ്ദേശങ്ങളെല്ലാം നടപ്പിൽ വരുത്തുവാൻ അതിവേഗം നടപടികൾ സ്വീകരിക്കേണ്ടതാണ്.

**ഈ പംക്തിയിൽ വരുന്ന അഭിപ്രായങ്ങൾക്ക് പൂർണ്ണ ഉത്തരവാദിത്വം എഴുത്തുകാർക്ക് മാത്രമായിരിക്കും. ഈ പംക്തിയിലേക്ക് ലേഖനങ്ങൾ അയയ്ക്കുമ്പോൾ ആവർത്തിക്കുന്ന അഭിപ്രായങ്ങൾ ഒഴിവാക്കുകയും പുരോഗമനവും കാലോചിതവും പ്രായോഗികവുമായ വീക്ഷണങ്ങൾ അവതരിപ്പിക്കുവാനും ശ്രദ്ധിക്കുക –പത്രാധിപർ.**

കാര്യക്ഷമമായും സുതാര്യമായും പ്രവർത്തിക്കത്തക്ക നിലയിൽ പ്രഗത്ഭരെ ഉൾപ്പെടുത്തിക്കൊണ്ട് ഒരു പബ്ലിക് റിലേഷൻസ് വകുപ്പ് സഭാ കേന്ദ്രങ്ങളിൽ ഉടൻ രൂപീകരിച്ച് പ്രവർത്തനം ആരംഭിക്കണം നമ്മുടെ സഭയുടെ ആഭിമുഖ്യത്തിൽ നടത്തുന്ന പല സുപ്രധാന ചടങ്ങുകൾക്കും അർഹിക്കുന്ന വാർത്താ പ്രാധാന്യം നേടിയെടുക്കുവാൻ നമുക്ക് സാധിക്കുന്നില്ല. ദൃശ്യ മാധ്യമങ്ങളിൽ നമ്മുടെ സഭയുടെ സാന്നിദ്ധ്യം തീരെ ഇല്ലെന്നു പറയാം. ഒട്ടേറെ സാമൂഹ്യ ക്ഷേമ പ്രവർത്തനങ്ങൾ സഭ ഏറ്റെടുത്ത് നടത്തുന്നുണ്ടെങ്കിലും അതൊന്നുംതന്നെ സഭാംഗങ്ങളും പൊതു ജനങ്ങളും വേണ്ട വിധം അറിയുന്നില്ല. സഭയിലെ തമ്മിൽതല്ലിനെപ്പറ്റി മാത്രമാണ് ഇപ്പോൾ സർവ്വജനങ്ങൾക്കും അറിവുള്ളത്. അതിനാകട്ടെ മാധ്യമങ്ങൾ ആവശ്യത്തിലേറെ പ്രാധാന്യം നൽകയും ചെയ്യുന്നു. സഭയുമായി ബന്ധപ്പെട്ട എല്ലാക്കാര്യങ്ങളെ സംബന്ധിച്ചും സഭാംഗങ്ങളെ അറിയിച്ചുകൊണ്ടിരിക്കുവാൻ പബ്ലിക് റിലേഷൻസ് വകുപ്പ് രൂപീകരണം കൊണ്ട് സാധിക്കും. പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെയും സഭാ മാനേജിംഗ് കമ്മറ്റിയുടെയും തീരുമാനങ്ങൾ സഭാംഗങ്ങളെ വിശദമായി അറിയിക്കുക, സമകാലീന സംഭവങ്ങൾ സംബന്ധിച്ച് സഭയുടെ ഔദ്യോഗിക നിലപാടുകളും വിശദീകരണങ്ങളും അപ്പപ്പോൾ അറിയിക്കുക തുടങ്ങിയ കാര്യങ്ങൾക്കായി ഔദ്യോഗിക വക്താക്കളും പബ്ലിക് റിലേഷൻസ് ഡിപ്പാർട്ടുമെന്റും സഭയ്ക്ക് നിർബ്ബന്ധമായും ഉണ്ടായിരിക്കണം.

സഭയെ ധീരമായി നയിക്കുകയും സഭയുടെ സ്വാതന്ത്ര്യത്തിനും സത്യവിശ്വാസ സംരക്ഷണത്തിനും വേണ്ടി പോരാടുകയും ചെയ്തിട്ടുള്ള മൺമറഞ്ഞ പിതാക്കന്മാരെ നാം വേണ്ട വിധത്തിൽ സ്മരിക്കുന്നില്ല എന്നത് ദുഃഖകരമായ വസ്തുതയാണ്. അവരെ ഓർക്കുവാനും അവരെപ്പറ്റിയുള്ള അറിവ് പുതിയ തലമുറയ്ക്ക് പകർന്നു കൊടുക്കുവാനും നാം പ്രതിജ്ഞാബദ്ധരാണ്. വാങ്ങിപ്പോയ മുഴുവൻ പിതാക്കന്മാരെയും കുറിച്ചുള്ള വിവരങ്ങൾ ശേഖരിച്ചും, അതെല്ലാം ജനങ്ങളിലെത്തിച്ചും, നമ്മുടെ ഓർമ്മയിൽ അവരെ സജീവരാക്കി തീർക്കുവാനുതകുന്ന ഫലപ്രദമായ കാര്യങ്ങൾ ചെയ്യുന്നതുൾപ്പെടെ ഇക്കാര്യത്തിൽ സുപ്രധാനമായ പങ്കു വഹിക്കുവാൻ പബ്ലിക് റിലേഷൻസ് ഡിപ്പാർട്ട്മെന്റിന് സാധിക്കും. വാങ്ങിപ്പോയ പിതാക്കന്മാർക്കുവേണ്ടി പ്രത്യേക പ്രാർത്ഥനകളും അനുസ്മരണങ്ങളും നടത്തുന്ന പതിവുപോലും നമ്മുടെ പല പള്ളികളിലും ഇല്ലാതായി വരികയാണ്.

കാറും കോളും നിറഞ്ഞ അന്തരീക്ഷത്തിൽ സഭാനൗകയെ ലക്ഷ്യസ്ഥാനത്തെത്തിക്കുന്നതിനുവേണ്ടി പ്രായം മറന്നും, അനാരോഗ്യം അവഗണിച്ചും നമ്മുടെ പരിശുദ്ധ ബാവാ തിരുമേനി കഠിനപ്രയത്നം നടത്തിക്കൊണ്ടിരിക്കുന്നത് ഇപ്പോൾ നമ്മുടെ കൺമുൻപിൽ നാം കണ്ടുകൊണ്ടിരിക്കുകയാണല്ലോ. വിശ്രമമെന്തെന്നറിയാതെ ഈ പ്രതിസന്ധി ഘട്ടത്തിൽ നമ്മെ സുരക്ഷിതമായി നയിച്ചു കൊണ്ടിരിക്കുന്ന പ. ബാവാ തിരുമേനിക്കു വേണ്ടിയും മറ്റ് അഭിവന്ദ്യ തിരുമേനിമാർക്കുവേണ്ടിയും എന്നും പ്രാർത്ഥിക്കുകയും അവരെ എല്ലാക്കാലത്തും നന്ദിപൂർവ്വം ഓർക്കുകയും ചെയ്യുക എന്നതാണ് നമ്മുടെ പ്രഥമവും പ്രധാനവുമായ കർത്തവ്യം.

വൈദികരെയാണെങ്കിലും അത്മായ നേതാക്കളെയാണെങ്കിലും അവർ ഈ സഭയ്ക്കും സമൂഹത്തിനും വേണ്ടി എത്രയേറെ ത്യാഗങ്ങൾ സഹിച്ചിട്ടുള്ളവരാണെങ്കിലും വീഴ്ചയായാൽ പിന്നീട് തിരിഞ്ഞു നോക്കാത്ത അവസ്ഥ ഇപ്പോൾ കണ്ടു വരുന്നുണ്ട്. അഭിവന്ദ്യ പിതാക്കന്മാർ അധികാരത്തിലിരിക്കുമ്പോൾ അവർക്ക് സ്തുതി ഗീതം പാടുന്നതിന് മത്സരിക്കുകയും കാലശേഷം സൗകര്യപൂർവ്വം മറക്കുകയും ചെയ്യുന്ന പ്രവണത നമ്മുടെ സഭയ്ക്ക് ഒട്ടും ഭൂഷണമല്ല.

സഭാ സംവിധാനങ്ങളിൽ കാലോചിതമായ മാറ്റങ്ങൾ വരുത്തുന്നതിനെക്കുറിച്ച് ആലോചിക്കുമ്പോൾ പരിഗണിക്കേണ്ട ചില അഭിപ്രായങ്ങൾകൂടി സവിനയം സമർപ്പിക്കട്ടെ. നടപ്പിലാക്കുന്നതിന് പ്രായോഗികമായ ബുദ്ധിമുട്ടുകൾ കൂടുതലായുണ്ടാവുകയില്ലെങ്കിൽ നമ്മുടെ എല്ലാ ദേവാലയങ്ങളിലും ആരാധനാ സമയങ്ങളിൽ ഒരു ഏകീകരണമുണ്ടാക്കുന്നത് പലതുകൊണ്ടും വളരെ സൗകര്യപ്രദമായിരിക്കും. അതുപോലെ വി. കുർബ്ബാന-മദ്ധ്യേ ബ. അച്ചന്മാർ പ്രസംഗിക്കുന്ന നിലവിലുള്ള രീതി നിർത്തുന്നതാണ് നല്ലതെന്ന് അഭിവന്ദ്യ ബർന്നബാസ് തിരുമേനി മുൻപൊരിക്കൽ മലങ്കര സഭാ മാസികയിൽ എഴുതിയിരുന്നത് ഓർക്കുന്നു. ഏവൻഗേലിയോൻ വായിച്ചു കഴിയുന്ന ഉടനെയോ വി. കുർബ്ബാനയ്ക്ക് ശേഷമോ പ്രസംഗിക്കുന്നതായിരിക്കും ഉചിതമെന്നും തിരുമേനി ചൂണ്ടിക്കാണിച്ചിരുന്നു. നടപ്പിലാക്കേണ്ട വിലയേറിയ ഒരു നിർദ്ദേശമാണിത്.

ഇടവകതലം മുതൽ മാനേജിംഗ് കമ്മിറ്റി വരെയുള്ള സഭാ സമിതികളിലേക്ക് ഉത്തമരും യോഗ്യന്മാരുമായവരെ തെരഞ്ഞെടുക്കുവാൻ നാം പ്രത്യേക ജാഗ്രത പുലർത്തണം. സ്വഭാവശുദ്ധി, ത്യാഗമനോഭാവം, സേവനസന്നദ്ധത, സഭാ ചരിത്ര പാണ്ഡിത്യം, സഭയോടും സമൂഹത്തോടുമുള്ള പ്രതിബദ്ധത, ആത്മീയ സംഘടനകളിലെ പ്രവർത്തന പരിചയം, ഇവയൊക്കെയായിരിക്കണം യോഗ്യതയുടെ മുഖ്യമാനദണ്ഡങ്ങളായി പരിഗണിക്കേണ്ടത്.

ഏതായാലും ഇപ്പോൾ നിലവിൽ വന്ന മാനേജിംഗ് കമ്മിറ്റി പുത്തൻ പ്രതീക്ഷകളുണർത്തി മുന്നേറുന്നുവെന്നത് സന്തോഷത്തിനും അഭിമാനത്തിനും വക നല്കുന്നു. ജനഹിതമറിഞ്ഞും ജനപങ്കാളിത്തത്തോടെയും നൂതനാശയങ്ങൾക്ക് രൂപം നല്കുവാനും, ജനക്ഷേമകരമായ കർമ്മ പദ്ധതികൾ ആവിഷ്കരിക്കുവാനും ശ്രമങ്ങൾ ആരംഭിച്ചത് ശുഭോദർക്കമാണ്. ചലനാത്മകമായ നേതൃത്വമാണ് നമുക്കിന്ന് ആവശ്യം. കാലത്തിന്റെ ആഹ്വാനം ഉൾക്കൊണ്ട് ചൈതന്യവത്തായി പ്രവർത്തിക്കുവാനും തങ്ങളിൽ അർപ്പിതമായിരിക്കുന്ന കടമ ആത്മാർത്ഥതയോടെ നിറവേറ്റാനും ഓരോ മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്കും കഴിയട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

*Prof. E. J. John*

# "O Little Town of Bethlehem"



Jesus Christ the Son of God was born as a man in Bethlehem two thousand years ago. Jesus is the promised Saviour, the one through whom God fulfilled the promises he made to his people in the old Testament.

" But thou Bethlehem Ephratah, though thou be little among the thousands of Judah, yet out of thee shall he come forth unto me that is to be ruler in Israel: whose goings forth have been from of old, from everlasting".

(Micah –5:2)

The son of God was to be born in Bethlehem. It did happen as the prophet had said.

It was in the year 1865 that Rev. Philips Brooks made a trip to the holy land during the Christmas season to see for himself the places connected with biblical events as he was not satisfied with mere narratives. He found that Bethlehem had met changed much since the days of Jesus. He viewed it with an awe, because it produced the King of Kings, the Saviour of mankind Lord Jesus, inspite of being an obscure village. The thought persisted in his mind even after he returned to his parish. It was three years later that his thoughts crystallized into the world famous song "O little town of Bethlehem". It is written in four stanzas. Every stanza of this famous song exposes his spiritual joy and ecstasy.

The first stanza expresses his feelings when he beheld Bethlehem before his very eyes'

"O little town of Bethlehem,
How still we see thee lie!
Above thy deep and dreamless sleep
The silent stars go by
Yet in thy dark street shineth
The everlasting Light;
The hopes and fears of all the years
Are met in thee to-night".

Bethlehem is fast asleep. The night is dark symbolising the spiritual darkness of mankind. The stars try to illuminate its dark street but could not prevail against the darkness. In that darkness shines a new star which points to some place in Bethlehem. From that place shines the everlasting Light. In that light the hopes of millions are fulfilled against the fears of darkness.

The Second Stanza refers to the birth of the promised Saviour as the son of Mary.

"For Christ is born of Mary
And gathered all above,
While mortals sleep, the angels keep
Their watch of wondering love
O morning stars, together
Proclaim the holy birth
And praises sing to God the King
And peace to men on earth".

The son of Mary is born as the promised redeemer. The sinful mortals are not aware of this great event and they sleep. But the angels keep their watch. The wonderful love has become the redeeming love. Hence forth there will be a reign of love and peace on mankind. Their songs burst forth as the morning stars watch. "Glory to God in the highest and on earth peace, good-will toward men". (St. Luke 2:14)

The third Stanza explains the wonder of the redeemed soul at God's love.

"How silently, how silently
The wondrous gift is given
So God imparts to human hearts,
The blessings of His Heaven

No ear may hear His coming:
But in this world of sin

Where meek souls will receive Him still

The dear Christ enters in".

God keeps His promise. It is indeed wonderful. He works quietly. Most graciously He bestows His gift on mankind. His ways are mysterious. He enters the abode of the humble. There is no pop to herald his advent. He enters where the humble soul is ready to receive Him.

"For God so loved the world that He gave His only begotten son that who-so-ever believeth in Him should not perish but have everlasting life"

(St. John 3:16)

The last stanza is a humble prayer offered to the saviour.

" O Holy child of Bethlehem,
Descend to us, we pray:
Cast out our sin and enter in
Be born in us today.
We hear the Christmas angels
The great glad tidings tell,
O come to us, abide with us,
Our Lord Emmanuel".

O Little child of Bethlehem! Welcome to Thee: Thou are our Redeemer! Cast out our Sins. As Thou were born in Bethlehem be Thou in our hearts today. The heavens rejoiced at Thy birth. Do come and abide with us oh Lord, Emmanuel, So that we may proclaim the Good News to this sinful World. Emmanuel is a title of Jesus which means "God with us".

"Therefore the Lord himself shall give you a Sign, Behold, a virgin shall conceive and hear a son and shall call his name Emmanuel"

(Isaiah 7:14)

Rev. Philip Brooks after composing this poem gave it to Lewis H. Redner for an appropriate tune. Redner struggled for a week but no tune could express the mood of the poem. At night in his dream, he saw an angel strumming a melody in his harp. Redner awoke and hurriedly made not of that tune. The next morning he composed the harmony and the song was ready. It was sung for Christmas that year in 1868, and was a great success. From that year onwards it is sung at every Christmas all over the world, and has become a famous song. Indeed it is a song that speaks.


വരുന്നു.......

വ്രണിതഹൃദയങ്ങൾക്ക് സാന്ത്വനമേകുവാൻ.......
അനശ്വരമായ "പ്രാർത്ഥനാപ്പൂക്കൾ" എന്ന കാസറ്റിനുശേഷം
ചലച്ചിത്ര പിന്നണി ഗായകൻ അലക്സ് കെ. പോൾ ഒരുക്കുന്ന
ഹൃദയസ്പർശിയായ ഗാനങ്ങൾ....



St. Mathew's Audios Presents:-



ഓശാനപ്പൂക്കൾ

രചന, സംഗീതം - അലക്സ് കെ. പോൾ
ഓർക്കസ്ട്രേഷൻ - ജർസൺ ആന്റണി
ഗായകർ - എം. ജി. ശ്രീകുമാർ, കെ. ജി. മാർക്കോസ്, വിജയ് യേശുദാസ്, കെസ്റ്റർ, ബിജു നാരായണൻ, സുജാത, ആശ & മാസ്റ്റർ പോൾസൺ.

സെന്റ് മാത്യൂസ് ഓർക്കെസ്ട്രയുടെ മറ്റു പ്രോഗ്രാമുകൾ

ഭക്തി ഗാനമേള, വിവാഹ ക്വയർ, മാമുദീസാ ക്വയർ, ഗാനമേള, ഫ്യൂണറൽ ക്വയർ.....

സെന്റ് മാത്യൂസ് ഗോസ്പൽ ടീം

അഭിവന്ദ്യ പിതാക്കൻമാരുടെ ആശീർവാദത്തോടെ പ്രഗത്ഭരും പ്രശസ്തരുമായ വൈദീക പ്രസംഗകർ വചനപ്രഘോഷണം നടത്തുന്നതിനോടൊപ്പം സെന്റ് മാത്യൂസ് ഓർക്കെസ്ട്രയുടെ സംഗീത വിരുന്നും.

Alex K. Paul, Kuttikkattil, Kizhavalloor P.O., Konni, PTA., Kerala, Ph: 0473-343385

എം. കുര്യൻ തോമസ്

# പരിശുദ്ധിയുടെ ശാന്തത – വള്ളിക്കാട്ടു ബാവ

ശാന്തവും സൗമ്യവുമായ മുഖം, അഗാധമായ കണ്ണുകൾ, മലങ്കരയിലെ രണ്ടാമത്തെ കാതോലിക്കായായ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് പ്രഥമനെ ഓർക്കുമ്പോൾ മനസിലോടിയെത്തുന്ന ചരിത്രമാണ്. ആ പുണ്യ പിതാവിന്റെ ഭൗതിക ജീവിതം അവസാനിപ്പിച്ച് ഇത് (ഡിസം. 18) എഴുപത്തിനാലു വർഷം തികയുകയാണ്.

കോട്ടയത്തിനടുത്ത് വാകത്താനത്ത് കാരുചിറ എന്ന സാധാരണ കർഷക കുടുംബത്തിൽ പുന്നന്റെയും പുതുപ്പള്ളി കുട്ടൻചിറ ഉണിച്ചിയമ്മയുടെയും അഞ്ചാമത്തെ പുത്രനായി കൊല്ലവർഷം 1045 കുംഭം 23-ന് ജനിച്ച ഗീവർഗീസ് മാർതോമാ ശ്ലീഹായുടെ സിംഹാസനത്തിലേയ്ക്കുള്ള പാത പ്രാർത്ഥനയുടെയും മതനിഷ്ഠയുടേതുമായിരുന്നു.

യാതൊരുവിധ വിദ്യാഭ്യാസ സൗകര്യവുമില്ലാതിരുന്ന വാകത്താനത്തുനിന്ന് കോട്ടയത്തെത്തി ബന്ധുവീടായ പടിഞ്ഞാറെക്കര താമസിച്ചാണ് ഗീവർഗീസ് തന്റെ മൂന്നു ക്ലാസ് വിദ്യാഭ്യാസം നിർവ്വഹിച്ചത്. ബാല്യത്തിൽ തനിക്കുണ്ടായ ഈ വൈഷമ്യം മറ്റാർക്കും ഉണ്ടാകരുതെന്ന ആഗ്രഹംമൂലം പിൽക്കാലത്ത് കോട്ടയം ഇടവക മെത്രാപ്പോലീത്തായായി വാകത്താനത്തു താമസമുറപ്പിച്ചപ്പോൾ വാകത്താനത്തും പരിസരങ്ങളിലും അനേകം വിദ്യാലയങ്ങൾ സ്ഥാപിക്കാൻ അദ്ദേഹം മുൻകൈ എടുത്തു. വിദ്യയുടെ ആദ്യപാഠങ്ങൾ പകർന്നുകൊടുത്തുകൊണ്ട് ഇന്നും നിലനിൽക്കുന്ന ആസ്ഥാപനങ്ങൾ തിരുമേനിയുടെ ജീവിക്കുന്ന സ്മാരകങ്ങളാണ്. വിദ്യയുടെ വെളിച്ചം പകരുന്നതിൽ സഭയ്ക്കുള്ള ബാദ്ധ്യതയെപ്പറ്റി വ്യക്തമായ ഒരു ദർശനം ഇദ്ദേഹത്തിനുണ്ടായിരുന്നു. ഒരിക്കൽ വെള്ളിക്കുരിശു പണിയാൻ അനുമതി തേടിച്ചെന്ന നാലുന്നാക്കൽ പള്ളിക്കാരോട് വെള്ളിക്കുരിശല്ല പള്ളിക്കൂടം പണിയാനാണ് തിരുമേനി കൽപ്പിച്ചത്. പള്ളിക്കാർ അനുസരിച്ചു. നാലുന്നാക്കൽ പ്രാഥമിക വിദ്യാഭ്യാസ സൗകര്യവുമായി.



പ്രാഥമിക വിദ്യാഭ്യാസം അവസാനിപ്പിച്ച് കർഷകനായി മാറിക്കൊണ്ടിരുന്ന ഗീവർഗീസിന്റെ കർമ ഭൂമി നെൽവയലുകളിൽ ഒതുക്കാനായിരുന്നില്ല നിയോഗം. വാകത്താനം വലിയപള്ളി വികാരി കളപ്പുരയ്ക്കൽ പൗലൂസ് കത്തനാരുടെ പിൻഗാമിയായി ഇദ്ദേഹത്തെ പള്ളിയോഗം തിരഞ്ഞെടുത്തു. തീരുമാനം അംഗീകരിച്ച കോട്ടയം ഇടവകയുടെ കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ കൊ. വ. 1061 മിഥുനം ഒന്നിന് ഗീവർഗീസ് കോറൂയോ ആയി പട്ടംകെട്ടി. കളപ്പുരയ്ക്കൽ അച്ചന്റെ അടുക്കൽ സുറിയാനിയുടെ ബാലപാഠങ്ങൾ അഭ്യസിച്ചശേഷം വൈദീക വിദ്യാഭ്യാസത്തിനായി പഴയസെമിനാരിയിൽ ചേർന്നു.

സെമിനാരിയിൽ പ്രഗൽഭ പണ്ഡിതരും മലങ്കര മൽപ്പാൻമാരുമായിരുന്ന വട്ടശ്ശേരിൽ ഗീവർഗീസ് കത്തനാർ, കോനാട്ട് മാത്തൻ കത്തനാർ ഇവരുടെ കണ്ണിലുണ്ണിയായി ആണ് സമർത്ഥനും കഠിനാദ്ധ്വാനിയുമായ ശെമ്മാശൻ പഠനം പൂർത്തിയാക്കിയത്. കോനാട്ടു മൽപ്പാൻ ഓട്ടു വിളക്ക് സമ്മാനവും നൽകിയാണ് ശിഷ്യനെ സെമിനാരിയിൽ നിന്നുയാത്രയാക്കിയത്.

സെമിനാരി വിദ്യാഭ്യാസത്തെ തുടർന്ന് കളപ്പുരയ്ക്കൽ അച്ചന്റെ കൂടെ താമസിച്ച് സുറിയാനിയിൽ ഉപരിപഠനം നടത്തി വന്നിരുന്ന ശെമ്മാശനിൽ. കടവിൽ അത്താനാസ്യോസ് ആകൃഷ്ടനായി തന്റെ സെക്രട്ടറിയായി നിയമിച്ചു. അന്നാരംഭിച്ച ആ ഗുരു-ശിഷ്യ അല്ലങ്കിൽ പിതൃപുത്ര ബന്ധം തിരുമേനി കാലം ചെയ്യുന്നവരെ ദീർഘമായ പതിനെട്ടു വർഷം തുടർന്നു.

കൊല്ലവർഷം 1065 ഇടവം 20-നു കടവിൽ തിരുമേനി കുറിച്ചി വലിയപള്ളിയിൽ വച്ച് ശെമ്മാശനെ യൗപ്പദ്യക്കിനോ സ്ഥാനത്തേക്കുയർത്തി. അക്കൂട്ടത്തിൽ കുറിച്ചി കല്ലാശേരിൽ പുന്നൂസ് എന്നൊരു ബാലന് കോറൂയ സ്ഥാനവും നൽകുകയുണ്ടായി. ആ ബാലനാണ് പിന്നീട് പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ആയി സ്ഥാനമേറ്റത്.

രസകരവും മരണം വരെ നീണ്ടുനിന്നതുമായ ഒരാത്മബന്ധമാണ് ഈ രണ്ടു ശെമ്മാശൻമാർ തമ്മിൽ അന്നാരംഭിച്ചത്. സ്മര്യപുരുഷന്റെ വളർച്ചയുടെ ഏതാണ്ടെല്ലാ പടവുകളിലും സുപ്രധാന പങ്കു വഹിച്ചത്. അന്നത്തെ പുന്നൂസ് ശെമ്മാശനായിരുന്നു സ്മര്യപുരുഷൻ കൊ. വ. 1072 ചിങ്ങം 15-നു അകപ്പറമ്പ് പള്ളിയിൽ നവപൂജാർപ്പണം നടത്തിയപ്പോൾ ശുശ്രൂഷകനായിരുന്ന് ഇദ്ദേഹമാണ്. 1088 മകരം 26-ന് സ്മര്യപുരുഷനെ മേല്പട്ട സ്ഥാനത്തേക്കുയർത്തിയപ്പോൾ സഹകാർമികനായിരുന്നത് അപ്പോഴേക്കും നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആയിരുന്ന ഇദ്ദേഹമാണ്. 12 വർഷങ്ങൾക്കുശേഷം കാരുചിറ മെത്രാച്ചനെ കാതോലിക്കാസ്ഥാനത്തേക്കുയർത്തിയപ്പോൾ മുഖ്യകാർമ്മികനായിരുന്നതും രോഗശയ്യയിൽ ശുശ്രൂഷിച്ചതും കല്ലാശ്ശേരി മെത്രാച്ചനാണ്. 1066-ൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനായി കോട്ടയം സി.എം.എസ്. കോളജിൽ ചേർന്നെങ്കിലും പിറ്റേവർഷം കടവിൽ തിരുമേനിയോടൊപ്പം സിലോൺ യാത്രയ്ക്കു പോയതോടെ പഠനം മുടങ്ങി ആയാത്രയെപ്പറ്റി ശെമ്മാശൻ എഴുതിയ അപ്രകാശിത കുറിപ്പുകൾ ചരിത്രപരമായും സാഹിത്യപരമായും പ്രധാ

ന്യമുള്ളതാണ് മടങ്ങിയെത്തിയതോടെ ശെമ്മാശൻ പൂർണ സമയം കടവിൽ തിരുമേനിയുടെ അന്തേ വാസിയായി.

വാകത്താനം പള്ളിക്കുവേണ്ടി ഇടവക പട്ടക്കാരനായി തിരഞ്ഞെടുത്തതാണെങ്കിലും വിവാഹിതനാകാനോ ഇടവക ഭരിക്കാനോ ഇദ്ദേഹത്തിനു യാതൊരു താൽപ്പര്യവും ഉണ്ടായിരുന്നില്ല. സന്യാസ ജീവിതത്തിന്റെ മനോഹാരിതയായിരുന്നു അദ്ദേഹത്തെ ആകർഷിച്ചത്. വീട്ടുകാരും ഗുരുവായ കടവിൽ തിരുമേനിയും ഈ ഉറച്ച തീരുമാനത്തിനു വഴങ്ങിയതോടെ അദ്ദേഹത്തിനു റമ്പാൻ സ്ഥാനം നൽകുവാൻ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അനുവദിച്ചു. തുടർന്ന് കടവിൽ മാർ അത്താനാസ്യോസ് ഇദ്ദേഹത്തിനു പൂർണശെമ്മാശൻ സ്ഥാനവും, 1072 ചിങ്ങം 4–നു കശീശാസ്ഥാനവും ചിങ്ങം 14–നു റമ്പാൻ സ്ഥാനവും നൽകി സന്യാസി വൈദീകനാക്കി, പ. പരുമല തിരുമേനിക്കും, ഗീവർഗീസ് റമ്പാന്റെ കഴിവുകളിൽ വിശ്വാസമുണ്ടായിരുന്നു 1897 വൃശ്ചികം 20–ന് വാകത്താനത്തു പള്ളിക്കയച്ച കൽപ്പനയിൽ നമ്മുടെയും നിങ്ങളുടെയും വാത്സല്യമുള്ള ആളാകുന്ന ബഹു. നമ്മുടെ ഗീവറുഗീസു റമ്പാച്ചൻ ഇവിടെ നിങ്ങളോടുകൂടെ ഈ പള്ളിയിൽ താമസിക്കുന്നതുകൊണ്ടും ആത്മ സംബന്ധമായും പള്ളിസംബന്ധമായും ഉള്ള എല്ലാക്കാര്യങ്ങളും വെടിപ്പായും യോഗ്യമായും നിങ്ങളിൽ നടന്നുകാണാൻ ഇടവരുമെന്നും നാം വിശ്വസിക്കുന്നു...." എന്ന് കാണുന്നു എന്ന ചുമതലയും ഏൽപ്പിച്ചത് ഗീവർഗീസ് റമ്പാനെയാണ്. നിശ്ചിത സമയത്തിനുള്ളിൽ അരമന പണികഴിപ്പിച്ച് ഗുരുവിന്റെ അന്ത്യ അഭിലാഷം സാധിച്ചു കൊടുക്കാൻ ഇദ്ദേഹത്തിനു സാധിച്ചു.

സാമ്പത്തിക കാര്യങ്ങളിൽ ഇദ്ദേഹത്തിനുണ്ടായിരുന്ന സത്യസന്ധതയും കഴിവും സഭ മുഴുവൻ അംഗീകരിച്ചിരുന്നു. മലങ്കരസഭ നടത്തിയ എക്കാലത്തെയും മഹാമേളയായ പുലിക്കോട്ടിൽ തിരുമേനിയുടെ പൗരോഹിത്യ സുവർണ ജൂബിലിയുടെ സാമ്പത്തിക ചുമതല മുഴുവൻ യുവാവായ ഗീവർഗീസ് റമ്പാനായിരുന്നു. കൃത്യനിഷ്ഠ ഇദ്ദേഹത്തിന്റെ ജീവിതവുമായിരുന്നു. വരവുചിലവുകണക്കും ഡയറിയും അവസാനം വരെ കൃത്യമായി ഇദ്ദേഹം എഴുതി സൂക്ഷിച്ചിരുന്നു.

1902–ൽ പരിശുദ്ധ പരുമല തിരുമേനി മരണാസന്നനായപ്പോൾ അന്നുരോഗിയായിരുന്ന കടവിൽ തിരുമേനിയുടെ പ്രതിനിധിയായി പരുമലയിലെത്തിയത് ഗീവർഗീസ് റമ്പാനായിരുന്നു. ആ മഹാ പരിശുദ്ധന് ഒരു പിൻഗാമിയെ റമ്പാനിൽ ഗുരുവായ കടവിൽ തിരുമേനി ദർശിച്ചിരുന്നു. പരുമല തിരുമേനി കാലം ചെയ്തതിനെ തുടർന്ന് ആ സ്ഥാനത്ത് കാരുചിറ റമ്പാനെ മേല്പട്ടക്കാരനായി വാഴിക്കണമെന്ന് കടവിൽ തിരുമേനി മലങ്കരമെത്രാപ്പോലീത്തായ്ക്കെഴുതി. തന്റെ ശിഷ്യന്റെ വ്യതനിഷ്ഠയും പ്രാർത്ഥനാ ജീവിതവും ഒരു വ്യാഴവട്ടത്തിലധികമായി കണ്ടറിഞ്ഞിരുന്ന തിരുമേനിയുടെ ആഗ്രഹപൂർത്തീകരണത്തിന് പക്ഷേ ഒരു ദശവത്സരം കൂടി കഴിയേണ്ടി വന്നു.

1907 കന്നി 20–ന് കടവിൽ മാർ അത്താനാസ്യോസ് കാലം ചെയ്തു. ഇത് റമ്പാന് താങ്ങാനാവാത്ത ആഘാതമായിരുന്നു. തിരുമേനിയുടെ നാൽപ്പതടിയന്തിരത്തിന്റെ പിറ്റേന്ന് റമ്പാൻ ആലുവായോട് വിടവാങ്ങി. കോട്ടയത്തു പഴയ സെമിനാരിയിലെത്തി തന്റെ കൈവശമുണ്ടായിരുന്ന പൊതുമുതൽ പുലിക്കോട്ടിൽ തിരുമേനിയെ ഏൽപ്പിച്ച് കുറച്ചു കാലം അവിടെ കഴിഞ്ഞശേഷം വാകത്താനത്ത് വള്ളിക്കാട്ടു ദയറായിലെത്തി താമസമുറപ്പിച്ചു.

താൻ തയാറാക്കിയ സഭാപഞ്ചാംഗം അച്ചടിപ്പിക്കുന്നതിനാണ് ഗീവർഗീസ് റമ്പാൻ പഴയസെമിനാരിയിൽ താമസിച്ചത്. ശ്രദ്ധേയമായ ഒരു ചരിത്ര രേഖയാണ് ഈ പഞ്ചാംഗം. മുമ്പ് 1907 താനിറക്കിയ സഭാ പഞ്ചാംഗത്തിന്റെ പരിഷ്കരിച്ച പതിപ്പാണ് 1908–ൽ പ്രസിദ്ധീകരിച്ചത്. കലണ്ടർ എന്നതിലുപരി ഒരു സഭാ ഡയറക്ടറി കൂടിയായിരുന്നു ഈ കൃതികൾ. റമ്പാന്റെ ഗവേഷണശ്രമങ്ങളുടെയും വേദജ്ഞാനത്തിന്റെയും പ്രത്യക്ഷ തെളിവാണീ രേഖകൾ. അക്കാലത്തെ മലങ്കരസഭയുടെ ഏതാണ്ട് പൂർണമായ വിവരണം ഈ കൃതികളിൽ നിന്നു ലഭ്യമാണ്.

തന്റെ പ്രഥമഗുരുവായ കളപ്പുരയ്ക്കലച്ചൻ സ്ഥാപിച്ച ചെറിയൊരു ചാപ്പലും ഏതാനും മുറികളുമുണ്ടായിരുന്ന വള്ളിക്കാട്ടു ദയറ താനാഗ്രഹിച്ച സന്യാസജീവിതത്തിന് ഏറ്റവും അനുയോജ്യമായിരുന്നു പിന്നീട് തന്റെ മരണം വരെ അദ്ദേഹം താമസിച്ചത് വള്ളിക്കാട്ടുദയറായിലായിരുന്നു. റമ്പാൻ അവിടെ സ്ഥിര താമസമാക്കിയതോടെ പ്രാർത്ഥനയിലും ദൈവസംസർഗത്തിലും കഴിയാനാഗ്രഹിക്കുന്ന അനേകർ അവിടേയ്ക്ക് ആകൃഷ്ടരായി. നോയമ്പുകാലങ്ങളിൽ അപ്രകാരം അവിടെ താമസിച്ചു ധ്യാനിച്ചിരുന്നവരിലൊരാളാണ് അന്ന് റമ്പാനായിരുന്ന പരിശുദ്ധ പാമ്പാടി തിരുമേനി.

ഒരു യഥാർത്ഥ തപസിക്കനുസൃതമായ ജീവിതമായിരുന്നു വള്ളിക്കാട്ടുദയറായിൽ റമ്പാൻ നയിച്ചിരുന്നത്. പ്രാർത്ഥനയും ദൈവസംസർഗവും നിറഞ്ഞ ആ ജീവിതത്തിൽ കഠിനാദ്ധ്വാനവും ഒരുദാഹരണമായിരുന്നു. തനിക്കാവശ്യമായ വസ്ത്രങ്ങൾ, പൗരോഹിത്യ വസ്ത്രങ്ങൾ അടക്കം മുഴുവൻ സ്വയം തുന്നിയാണ് ഉപയോഗിച്ചിരുന്നത്. ആശാരിപ്പണിക്കാവശ്യമായ ഉപകരണങ്ങൾ മുഴുവൻ സമ്പാദിച്ച് മരപ്പണി ചെയ്യുക, കല്പണി ചെയ്യുക തുടങ്ങിയവും റമ്പാന്റെ ജീവിത ചര്യയിൽപെട്ടിരുന്നു മേല്പട്ടക്കാരനും പൗരസ്ത്യ സഭയുടെ തലവനുമായിട്ടും ഈ അദ്ധ്വാന ജീവിതം അദ്ദേഹം അവസാനിപ്പിച്ചില്ല.

തച്ചു ശാസ്ത്രത്തിൽ അസാമാന്യ താൽപ്പര്യമുണ്ടായിരുന്ന ഇദ്ദേഹം അക്കാലത്ത് വാകത്താനത്തും പരിസരങ്ങളിലുമുണ്ടായിരുന്ന പെരുന്തച്ചൻമാരെ വരുത്തി ആ ശാസ്ത്രത്തെപ്പറ്റി ചർച്ച ചെയ്തിരുന്ന വിവരം അഭിമാനപൂർവമാണ് അന്നാട്ടിലെ വിശ്വകർമ്മജർ ഇന്നും ഓർക്കുന്നത്.

പക്ഷേ വള്ളിക്കാട്ടുദയറായുടെ നാലുചുവരുകൾക്കുള്ളിൽ ഒതുങ്ങാനുള്ളതായിരുന്നില്ല അദ്ദേഹത്തിന്റെ ജീവിതം 1912–ൽ അദ്ദേഹത്തെ മേല്പട്ട സ്ഥാനത്തേക്കു തിരഞ്ഞെടുത്തു. സ്ഥാനമാനങ്ങളിൽ താൽപ്പര്യമില്ലാതിരുന്ന റമ്പാൻ ശക്തമായി എതിർത്തു. പക്ഷേ സഭ തീരുമാനവുമായി മുമ്പോട്ടുപോയി. അവസാനം തന്റെ മേല്പട്ട സ്ഥാനാരോഹണത്തിന്റെ തലേന്നു മാത്രമാണ് റമ്പാൻ തന്റെ സമ്മതം നൽകിയത്.

അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന പരിശുദ്ധ അബ്ദൽ മ്ശീഹാ മലങ്കരയിലെ പ്രഥമ കാതോലിക്കാ പരിശുദ്ധ ബസേലിയോസ് പൗലൂസ് പ്രഥമന്റെ സഹകരണത്തോടെ 1913 മകരം 26–നു ചെങ്ങന്നൂർ പള്ളിയിൽ വച്ച് ഗീവർഗീസ് റമ്പാനെ മാർ പീലക്സീനോസ് എന്ന പേരിൽ കോട്ടയം, അങ്കമാലി ഇടവകളുടെ

മെത്രാപ്പോലീത്താ ആയി വാഴിച്ചു. അന്ത്യോക്യാ പാത്രിയർക്കീസും പൗരസ്ത്യ കാതോലിക്കായും ചേർന്ന് ആധുനീക കാലത്തു നടത്തിയ ഏക മേൽപട്ട സ്ഥാനാരോഹണമായിരുന്നു ഇത്. അടുത്ത ഒരു വ്യാഴവട്ടക്കാലം വള്ളിക്കാട്ടു ദയറായിൽ ആസ്ഥാനമുറപ്പിച്ച് ശാന്തവും എന്നാൽ ശക്തവുമായ ഇടവക ഭരണമാണ് ഇദ്ദേഹം നടത്തിയത്. ദയറാ നവീകരിച്ചതും വിപുലീകരിച്ചതും ഇക്കാലത്താണ്.

തന്റെ ഇടവക ഭരണകാലത്ത് സ്ക്കൂളുകൾ സ്ഥാപിച്ചതുപോലെ തന്നെ ശ്രദ്ധപതിപ്പിച്ച ഒന്നാണ് റോഡുകളുടെ നിർമാണം. നല്ലോരു സംഘാടകൻ ആയിരുന്ന തിരുമേനിയുടെ ശ്രമഫലമാണ് വാകത്താനം പ്രദേശത്തെ പലറോഡുകളും. ഈദൃശ്യശ്രമങ്ങളിലെല്ലാം തിരുമേനിയുടെ പിൻബലം ഇടമന ഇല്ലത്ത് കൃഷ്ണൻ നമ്പൂതിരിയുടെ നേതൃത്വത്തിലുള്ള നാട്ടുകാരുടെ കമ്മറ്റികളായിരുന്നു. വാകത്താനം പോസ്റ്റാഫീസും ഇദ്ദേഹത്തിന്റെ സാമൂഹ പ്രവർത്തനത്തിന്റെ ഫലമാണ്. മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ ആരോഹണം ഇവിടെയും അവസാനിച്ചില്ല 1925–ൽ അദ്ദേഹത്തെ പൗരസ്ത്യ കാതോലിക്കാ സ്ഥാനത്തേക്കു തിരിഞ്ഞെടുത്തു. തന്നെ ഈ സ്ഥാനത്തു നിന്നും ഒഴിവാക്കണമെന്ന് സ്ഥാനമോഹമില്ലാതിരുന്ന മെത്രാപ്പോലീത്താ പല ന്യായങ്ങൾ നിരത്തി അപേക്ഷിച്ചു. അപേക്ഷ നിരസിക്കപ്പെട്ടു. ഗുരുവും മലങ്കര മെത്രാപ്പോലീത്തായുമായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനോട് തന്നെ ഈ സ്ഥാനത്തു നിന്നും ഒഴിവാക്കണമെന്നു ശുപാർശ ചെയ്യാൻ മാമ്മൻ മാപ്പിളയോടുപറഞ്ഞു, മാമ്മൻമാപ്പിളയാകട്ടെ പകരം സ്ഥാനമേൽക്കാൻ നിർബന്ധിക്കുകയാണ് ചെയ്തത് അവസാനം സഭയുടെ നിർബന്ധം ദൈവത്തിന്റെ ഹിതമെന്നു സമാധാനിച്ച തിരുമേനി സമ്മതിക്കുകയും തുടർന്ന് 1925–ഏപ്രിൽ 30–ന് അദ്ദേഹത്തെ നിരണം പള്ളിയിൽ വച്ച് മാര് ബസേലിയോസ് ഗീവർഗീസ് പ്രഥമൻ എന്ന പേരിൽ കാതോലിക്കാ ആയി വാഴിക്കുകയും ചെയ്തു.

താൻ പൗരസ്ത്യ സഭാദ്ധ്യക്ഷനായതിന്റെ പിറ്റേന്ന് ബഥനി ആശ്രമത്തിലെ ഫാദർ പി. റ്റി. ഗീവർഗീസിനെ മാർ ഈവാനിയോസ് എന്ന പേരിൽ എപ്പിസ്ക്കോപ്പ ആയി വാഴിച്ചു. പിന്നീട് റോമൻ കത്തോലിക്കാ സഭയിൽ ചേരുകയും മലങ്കര റീത്ത് സ്ഥാപിക്കുകയും ചെയ്ത ഇദ്ദേഹമാണ്. പരിശുദ്ധ ഗീവർഗീസ് പ്രഥമൻ ബാവ വാഴിച്ച ഏക മേല്പട്ടക്കാരൻ.

പൗരസ്ത്യ കാതോലിക്കാ ആയി വാഴിക്കപ്പെട്ട ശേഷവും അദ്ദേഹം കോട്ടയം ഭദ്രാസന മെത്രാപ്പോലീത്ത ആയി തുടർന്നു. എങ്കിലും മലങ്കരയിൽ തെക്കും വടക്കുമുള്ള പള്ളികൾ സന്ദർശിക്കുന്നതിനും ശുശ്രൂഷകൾ നടത്തുന്നതിനും സ്വീകരണങ്ങൾ ഏറ്റുവാങ്ങുന്നതിനും അദ്ദേഹം സമയം കണ്ടെത്തി. ചെറുപ്പത്തിലെ തനിക്കു ബാധിച്ച അപ്രന്റിസൈറ്റിസ് എന്ന അസുഖത്തിന്റെ ആക്രമണവും പ്രായത്തിന്റെ ക്ഷീണവും തുടരെ യാത്ര ചെയ്യുന്നതിൽ അദ്ദേഹത്തിനു തടസമായി നിന്നു. എങ്കിലും തന്റെ പരിപാലനത്തിൽ ഏൽപ്പിക്കപ്പെട്ടിരുന്ന അജഗണങ്ങളെ എല്ലാം നേരിട്ടു കാണാനുള്ള ആഗ്രഹം അദ്ദേഹത്തിനുണ്ടായിരുന്നു. മലങ്കരയിലെ എല്ലാ പള്ളികൾക്കുമായി 1926 മിഥുനം പതിനാറ് അദ്ദേഹം അയച്ച ഇടയ ലേഖനത്തിൽ നിന്നും ഇതു വ്യക്തമാക്കുന്നുണ്ട്.

തന്നെ നിരന്തരം ശല്യപ്പെടുത്തുന്നിയിരുന്ന ഉദരരോഗം അസഹ്യമായതിനെ തുടർന്ന് അഭ്യുദയ കാംക്ഷികളുടെ നിർബന്ധത്തിനു വഴങ്ങി അദ്ദേഹം നെയ്യൂരിൽ ഡോ. സോമർവെല്ലിന്റെ വിദഗ്ധ ചികിത്സക്കായി പോയി. 1928 വൃശ്ചികം പതിനാറിന് തിരുവനന്തപുരം പള്ളിയിൽ അദ്ദേഹം കുർബാന ചൊല്ലി. ഇതദ്ദേഹത്തിന്റെ അവസാന ദിവ്യബലിയർപ്പണമായിരുന്നു.

നെയ്യൂരിൽ വിജയകരമായി നടത്തിയ ഓപ്പറേഷനുശേഷം അവിടെ വിശ്രമിച്ചുകൊണ്ടിരുന്ന തിരുമേനി 1918 ഡിസംബർ 18–നു ഞായറാഴ്ച രാവിലെ പെട്ടന്നു കാലം ചെയ്തു അതോടെ മലങ്കര സഭയ്ക്ക് ഒരു മഹാപുരോഹിതൻ നഷ്ടപ്പെട്ടെങ്കിലും ഒരു പരിശുദ്ധൻ ജനിക്കുകയായിരുന്നു. ഇന്ന് അദ്ദേഹത്തെ കബറടക്കിയിരിക്കുന്ന വള്ളിക്കാട്ടു ദയറായിൽ എത്തിച്ചേരുന്ന ആ പുണ്യവാന്റെ മദ്ധ്യസ്ഥത കൊണ്ടു ഫലം നേടിയ ജനസഹസ്രങ്ങൾ പറയുന്നതും അതാണ് മലങ്കര സഭ അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചിട്ടില്ലെങ്കിലും ജനഹൃദയങ്ങളിൽ അദ്ദേഹം എന്നേ ആസ്ഥാനം നേടിക്കഴിഞ്ഞു.

ഗുരു, ശിഷ്യനെക്കൊണ്ടും മുൻഗാമി പിൻഗാമിയെക്കൊണ്ടും കീർത്തിമാനാക്കുന്നു എന്നൊരു ചൊല്ലുണ്ട്. ആ അർത്ഥത്തിൽ പരിശുദ്ധ ഗീവർഗീസ് പ്രഥമൻ ബാവ രണ്ടു വിധത്തിൽ ഭാഗ്യവാനാണ് പ്രശസ്തരും പരിശുദ്ധരുമായ രണ്ടു പിൻഗാമികളാണ് അദ്ദേഹത്തിനുണ്ടായത്. പൗരസ്ത്യ കാതോലിക്കാ ആയി ഗീവർഗീസ് ദ്വിതീയനും കോട്ടയം മെത്രാപ്പോലീത്താ ആയി പരിശുദ്ധ പാമ്പാടിതിരുമേനിയും. ●

# ബൈബിൾ കടങ്കഥകൾ

പി.വി. വർഗ്ഗീസ്, കരയാംപറമ്പ്

തരുവിൽ നിന്നൊരാടു പിറന്നു പണ്ടൊരു കാലത്ത്!
ഒരിക്കലൊരാളൊരു ബലിയർപ്പിച്ചതുമിതിനെക്കൊണ്ടല്ലോ
ആരാണിങ്ങനെ ബലിയർപ്പിച്ചതെന്നു പറഞ്ഞിടുമോ?
മരമെവിടെത്തേതെന്നും കൂടി ചൊല്ലുക സ്നേഹിതരേ
അറിയില്ലെങ്കിലുടനേ നോക്കുക വാക്യം പതിമൂന്ന്
ഇരുപത്തിരണ്ടുല്പത്തിയിലുത്തരമുണ്ടല്ലോ

വില്ലനൊരുത്തനന്നു വരുമ്പോൾ അലറിക്കൊണ്ടെത്തി
നല്ലൊരു കേസരി പല്ലും നഖവും കൊണ്ടവനെക്കൊല്ലാൻ
മല്ലനുമായതുമൊത്തിരിനേരം യുദ്ധം ചെയ്തൊടുവിൽ
തല്ലുകൾ കൊണ്ടാ കേസരി ചത്തുമറിഞ്ഞു കഴിഞ്ഞല്ലൊ!
നായകനാമീ കഥയിലെ വില്ലനാരെന്നറിയാമോ?
ന്യായാധിപരുടെ പതിനാലഞ്ചിലുത്തരമുണ്ടല്ലോ.

ബിജു, സിംഗപ്പൂർ

# "വിനയാന്വിതനായി വിനയനച്ചൻ..."



1996 മുതൽ സിംഗപ്പൂർ ഇടവകയെ നയിക്കുന്ന വന്ദ്യ ക്രിസ്റ്റഫോറസ് റമ്പാൻ വിനയനച്ചൻ എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. പേര് അന്വർത്ഥമാക്കുന്നതുപോലെ വിനയം അദ്ദേഹത്തിനെന്നും ഒരലങ്കാരം തന്നെയായിരുന്നു.

ഇന്ന് മലങ്കരസഭയിലെ ഏറ്റവും പ്രായം കുറഞ്ഞ റമ്പാൻ എന്ന ബഹുമതിക്കൊപ്പം ഭാരതത്തിനു വെളിയിൽ നിന്നുള്ള ആദ്യത്തെ റമ്പാൻ എന്ന ബഹുമതിയും അദ്ദേഹത്തിനു ലഭിച്ചിരിക്കുന്നു.

സ്വാതന്ത്ര്യലബ്ധിയെത്തുടർന്ന് മലേഷ്യയിലേക്ക് ഉദ്യോഗാർത്ഥം പോയ കോഴഞ്ചേരി തെക്കേമല വട്ടം പറമ്പിൽ പരേതനായ ശ്രീ. വി. എ. ഉമ്മന്റേയും ഗ്രേസിയുടേയും കടിഞ്ഞൂൽ പുത്രനായി 1960 സെപ്റ്റംബർ 17-ാം തീയതി മലേഷ്യയിലെ തൈപ്പിംഗിലാണ് വിനയനച്ചൻ പിറന്നത്. അന്ന് അച്ചനും പിൽക്കാലത്ത് ഗുരുവുമായിരുന്ന കാലംചെയ്ത അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയാണ് മാമോദീസ മുക്കിയത്. ജനിച്ചതു മലേഷ്യയിലായിരുന്നിട്ടും മക്കളെ നാട്ടിൽത്തന്നെ പഠിപ്പിക്കണമെന്നുള്ള മാതാപിതാക്കളുടെ അഭിലാഷപ്രകാരം 4-ാം വയസ്സിൽത്തന്നെ നാട്ടിലേക്ക് പ്രാഥമിക വിദ്യാഭ്യാസത്തിനായി അയച്ചു. പിന്നീട് ഹൈസ്കൂളിൽ എത്തുന്നതുവരെ പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂളിലും തുടർന്ന് കുഴിക്കാല സി.എം.എസ്. ഹൈസ്കൂളിലുമായി വിദ്യാഭ്യാസം പൂർത്തിയാക്കി. പ്രീഡിഗ്രിയും ബി.എ. (ഹിസ്റ്ററി) യും പത്തനംതിട്ട കാതോലിക്കേറ്റ് കോളജിൽ നിന്നു തന്നെ പൂർത്തിയാക്കി. ചെറുപ്പം മുതലേ സകലകലാവല്ലഭനായിരുന്ന വിനയനച്ചൻ നൃത്തവും ഭരതനാട്യവും വശമാക്കിയിരുന്നു. നല്ല അഭിനയ പാടവുമുണ്ടായിരുന്നു.

ആരാധനയിലുള്ള ഉത്സാഹം നിമിത്തം 10-ാം വയസ്സിൽത്തന്നെ മദ്ബഹായുടെ പടികളിൽ ചവിട്ടിയിരുന്നെങ്കിലും ബി.എ. പൂർത്തിയാക്കിയതിനുശേഷമാണ് കോട്ടയം സെമിനാരിയിൽ വൈദിക പഠനത്തിനായി ചേർന്നത്. 1986-ൽ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയിൽ നിന്ന് (നിയുക്ത കാതോലിക്ക) ശെമ്മാശുപട്ടവും അതിനുശേഷം അഭിവന്ദ്യ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനിയിൽ നിന്ന് പൂർണ്ണ ശെമ്മാശപട്ടവും സ്വീകരിച്ചു. വീണ്ടും 1987 മെയ് 21-ന് അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് തിരുമേനിയിൽ നിന്നു തന്നെ കശീശാ പട്ടവും സ്വീകരിച്ചു.

കശീശാ പട്ടം സ്വീകരിച്ച ശേഷം പരുമലയിലായിരുന്നു അടുത്ത നാലുവർഷം. ജീവിത വിശുദ്ധിയിലൂടെയും ഏകാഗ്രമായ പ്രാർത്ഥനയിലൂടെയും സമർപ്പണത്തിലൂടെയും കൈവന്ന പരിശുദ്ധാത്മാവിന്റെ കൃപയും അതിലുപരി പരുമല കൊച്ചുതിരുമേനിയുടെ അനുഗ്രഹവും അദ്ദേഹത്തെ അവിടുത്തെ ധ്യാനഗുരുവാക്കി. അധികമൊന്നും സംസാരിക്കാതെ ലൗകിക കാര്യങ്ങളിൽ നിന്നെല്ലാം ഒഴിഞ്ഞു നിന്ന് മൗനവ്രതമെടുക്കുക അദ്ദേഹത്തിന്റെ പതിവായിരുന്നു. പരുമലയിൽ താമസിക്കുമ്പോൾത്തന്നെ മൈസൂർ യൂണിവേഴ്സിറ്റിയിൽ നിന്നും മാസ്റ്റേഴ്സ് ബിരുദമെടുത്തു (എം. എ. ഹിസ്റ്ററി). തുടർന്ന് സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും വേദശാസ്ത്രത്തിൽ ബിരുദവും (ബി.ഡി.) മാസ്റ്റേഴ്സ് ബിരുദവും (M.th Relegion) എടുത്തു. മദ്രാസിലെ ഉന്നത വൈദിക പഠനത്തിനുശേഷം ആവടി സെ. ജോർജ്ജ് പള്ളി വികാരിയായി സേവനമനുഷ്ഠിച്ചിരുന്നതിനു ശേഷമാണ് സംഗപ്പൂർ കത്തീഡ്രലിന്റെ വികാരിയായി ചുമതലയേറ്റത്. ഇടവക സേവനത്തിനിടയിലും പഠിത്തം തുടർന്നു കൊണ്ടേയിരുന്ന വിനയനച്ചന് അമേരിക്കയിലെ Freedom University and Research Institute ൽ നിന്ന് 1997-ൽ ഡോക്ടറേറ്റ് ലഭിക്കുകയുണ്ടായി.

അക്ഷരസ്ഫുടതയും ഉച്ചാരണശുദ്ധിയും നിറഞ്ഞ, അതിലുപരി ആത്മീയത പരിലസിക്കുന്ന അദ്ദേഹത്തിന്റെ ശബ്ദ ഗംഭീരമായ ആരാധനയിലൂടെ വിശ്വാസികളും അവിശ്വാസികളുമായ ജനക്കൂട്ടത്തിന് ആത്മീയ ആഹാരം പ്രദാനം ചെയ്യുക എന്ന ആചാര്യത്വ ഉത്തരവാദിത്വം ഭംഗിയായി നിറവേറ്റപ്പെടുന്നു. മലയാളത്തിലെന്നപോലെ ഇംഗ്ലീഷിലും ഭംഗിയായി കുർബ്ബാന അർപ്പിക്കുവാനുള്ള അദ്ദേഹത്തിന്റെ പ്രാവീണ്യം വരുംതലമുറയ്ക്ക് അങ്ങേയറ്റം പ്രയോജനകരമായ ഒരു വാഗ്ദാനമാണ്. സ്നേഹവും വിനയവും നിറഞ്ഞ മനസ്സോടെ മറ്റുള്ളവരുടെ സന്തോഷത്തിലുപരി ദുഃഖത്തിലും പ്രയാസത്തിലും പങ്കു ചേരുന്ന ഒരു ഉത്തമ ഇടയനായി അദ്ദേഹത്തെ കാണുമ്പോൾ മഹാത്മാഗാന്ധി പോലും വിഭാവനം ചെയ്ത ക്രിസ്ത്യാനിറ്റിയുടെ മഹത്വമാണ് നാം ദർശിക്കുന്നത്. തിരുബലി അർപ്പിക്കുന്നതിലുപരി, അജപാലനത്തിന്റെ, ആചാര്യത്വ ശുശ്രൂഷയുടെ പൂർത്തീകരണവും ഇതു തന്നെയാണ്. ആടുകൾക്കുവേണ്ട ഉണർവും ഉത്തേജനവും ആത്മീയ ഭക്ഷണവും പ്രദാനം ചെയ്യുക. സേവനത്തിലൂടെ സ്നേഹത്തിലൂടെ, പേരുമാറ്റത്തിലൂടെ അതിലുപരി പ്രാർത്ഥനയിലൂടെ.....

ഒരു നല്ല വാഗ്മി കൂടിയായ റമ്പാച്ചൻ "സത്യമാണ് ദൈവം-ഗാന്ധിയൻ സത്യദർശനങ്ങൾ" എന്ന പുസ്തകം എഴുതിയിട്ടുണ്ട്. ഇടവക ഭരണത്തിൽ അദ്ദേഹത്തിന്റെ ദീർഘവീക്ഷണവും വ്യത്യസ്ത സമീപനവും നിശ്ചയ ദാർഢ്യവും അനുനയവും നയതന്ത്രജ്ഞതയുമൊക്കെ ഒരു നല്ല മാതൃകയാണെന്നതിലുപരി ഒരു നല്ല ഭരണാധികാരിയെ എടുത്തു കാണിക്കുന്നു. ഏറെ സമ്മർദ്ദങ്ങളും വെല്ലുവിളികളും നേരിടുമ്പോഴും പണ്ഡിതനെന്നോ പാമരനെന്നോ കുബേരനെന്നോ കുചേലനെന്നോ വ്യത്യാസമില്ലാതെ ഇടവകയിലെ എല്ലാവരും ഒരേ രീതിയിൽ കാണാൻ ശ്രമിക്കുക എന്നത് ദുസ്സാധ്യമെങ്കിലും ഇക്കാര്യത്തിൽ അദ്ദേഹത്തിന് ഒത്തിരികണ്ടു വിജയിക്കാൻ സാധിച്ചു എന്ന് അഭിമാനിക്കാം.

1920 കളിലേ സിംഗപ്പൂരിൽ സജീവരായിരുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനികൾ 1957 മുതലേ സ്വന്തമായി ഒരു പള്ളിയുണ്ടായിരുന്നെങ്കിലും 1980കളിൽ പുനർനിർമ്മാണം ചെയ്ത ഇപ്പോഴത്തെ ദേവാലയത്തെ കത്തീഡ്രൽ പദവിയിലേയ്ക്കുയർത്തിയത് ക്രിസ്റ്റഫോറസ് റമ്പാന്റെ ശ്രമഫലമായാണ്. അതുപോലെ തന്നെ ആദ്യമായി ഒരു കാതോലിയ്ക്കാ ബാവാ സിംഗപ്പൂർ സന്ദർശിക്കുന്നതും അദ്ദേഹത്തിന്റെ കാലത്താണെന്നതും അഭിമാനാർഹം തന്നെ.

ക്രിസ്റ്റഫോറസ് റമ്പാച്ചന് സിംഗപ്പൂർ ഓർത്തഡോക്സ് ഇടവകയുടെ പ്രാർത്ഥനാനിർഭരമായ ആശംസകൾ

Advt.

# തോട്ടം മേഖലയിൽ സഹായവുമായി വഞ്ചിത്രപ്പള്ളി

പീരുമേട്:– തോട്ടം മേഖലയിൽ വർദ്ധിച്ചുവരുന്ന ആത്മഹത്യകളും, ദാരിദ്ര്യവും കണക്കിലെടുത്ത് വഞ്ചിത്ര മാർ ബസ്ഹാനനിയാ ഓർത്തഡോക്സ് ഇടവകയിലെ മാർ ഗ്രീഗോറിയോസ് യൂത്ത് മൂവ്മെന്റ് നൂറുപേർക്ക് അരിയും പലവ്യജ്ഞനങ്ങളും 150 പേർക്ക് വസ്ത്രകിറ്റുകളും വിതരണം ചെയ്തു. വഞ്ചിത്ര ഇടവകയിൽ നിന്നും വിശ്വാസികൾ സംഭാവന ചെയ്ത 35000 രൂപയുടെ ഭക്ഷ്യ ധാന്യങ്ങളും ഉപയോഗപ്രദമായ വസ്ത്രങ്ങളുമാണ് വിതരണം ചെയ്തത്.

ഡിസംബർ ഒന്നാം തീയതി പാമ്പനാർ ഗ്രീഗോറിയോസ് ഇടവകയിൽ കൂടിയ പൊതുസമ്മേളനത്തിൽ ഫാ. തോമസ് ഒ.ഐ.സി. അദ്ധ്യക്ഷം വഹിച്ചു. ഫാ. ഷിബു, ഫാ. സുനിൽ, പഞ്ചായത്തംഗം ശ്രീ. മാത്യു സഭാ മാനേജിംഗ് കമ്മറ്റിയംഗം ഫാ. ബിജു ആൻഡ്രൂസ്, വഞ്ചിത്ര പള്ളി വികാരി ഫാ. ടി. എ. ഇടയാടി, ട്രസ്റ്റി മാത്യു ഏബ്രഹാം, സെക്രട്ടറി മത്തായി വർഗീസ്, യുവജനപ്രസ്ഥാനം സെക്രട്ടറി ബിനു ചെറിയാൻ, ട്രഷറാർ ജോൺസൺ തുടങ്ങിയവർ പ്രസംഗിച്ചു.

*5–ാം പേജിൽ നിന്നു തുടർച്ച..*

മാനേജ്മെന്റ് അസോസിയേഷൻ പ്രസിഡന്റുമായിരുന്നു. മലബാർ കോ ഓപ്പറേറ്റീവ് സെൻട്രൽ ബാങ്ക് ഡയറക്ടർ, വയനാട് ജില്ലാ സഹകരണ ബാങ്ക് പ്രസിഡന്റ്, സംസ്ഥാന സഹകരണ ബാങ്കാ ഡയറക്ടർ എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്. നാഷനൽ കോഓപ്പറേറ്റീവ് ഡവലപ്മെന്റ് കോർപ്പറേഷൻ ജനറൽ കൗൺസിലേക്ക് ദക്ഷിണേന്ത്യയിൽ നിന്നുള്ള ഏക പ്രതിനിധിയായിരുന്നു. കേരളത്തിൽ നിന്ന് എൻ.സി.ഡി.സി. ഡയറക്ടർ ബോർഡിലേക്ക് അനൗദ്യോഗിക പ്രതിനിധിയായി ഇന്ത്യാ ഗവണ്മെന്റ് നോമിനേറ്റ് ചെയ്ത ഏക വ്യക്തിയാണ്.

വൈ.എം.സി.എ. സൗത്ത് വെസ്റ്റ് ഇന്ത്യ റീജനൽ ചെയർമാനും നാഷനൽ എക്സിക്യൂട്ടീവ് അംഗവുമായിരുന്നു. ഓർത്തഡോക്സ് സഭയുടെ മലബാർ, ബത്തേരി ഭദ്രാസനങ്ങളിൽ, അഡ്മിനിസ്ട്രേറ്ററായിരുന്നു.

കഴിഞ്ഞ നിയമസഭാ തിരഞ്ഞെടുപ്പിൽ ബത്തേരി നിയോജകമണ്ഡലത്തിൽ ഇടതു മുന്നണി സ്വതന്ത്രനായി മൽസരിച്ചിരുന്നു.

# പരുമലയിൽ ഹൃദയ ശസ്ത്രക്രിയ കേന്ദ്രം ആരംഭിക്കുന്നു

പരിശുദ്ധ പരുമല തിരുമേനിയുടെ ചരമ ശതാബ്ദിയോടനുബന്ധിച്ചു മലങ്കര ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിൽ പരുമല സെന്റ്. ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിൽ ഹൃദയ ശസ്ത്രക്രിയ കേന്ദ്രം ആരംഭിക്കുന്നു. ഹൃദയ ശസത്രക്രിയ കേന്ദ്രത്തിന്റെ നിർമ്മാണ പ്രവർത്തനോദ്ഘാടനം പരുമല തിരുമേനിയുടെ ചരമ ശതാബ്ദിയോടനുബന്ധിച്ചു നവംബർ മാസം രണ്ടാം തീയതി പരുമല ആശുപത്രിയിൽ നടന്ന ചടങ്ങിൽ വച്ചു പരിശുദ്ധ കാതോലിക്കബാവാ നിർവഹിച്ചു. അന്തർദ്ദേശീയ നിലവാരത്തിലുള്ള ഹൃദ്രോഗ ഗവേഷണ പരിശീലന കേന്ദ്രം, ഹൃദയം തുറന്നുള്ള ശസ്ത്രക്രിയ, കോറോണറി ബൈപ്പാസ സർജറി, കോറോണറി ആൻജിയോപ്ലാസ്റ്റി, നിർധനരായ രോഗികൾക്കുള്ള സൗജന്യ ഹൃദയ ശസ്ത്രക്രിയ എന്നിവയാണു ഈ കേന്ദ്രം കൊണ്ട് പ്രധാനമായും ഉദ്ദേശിക്കുന്നത്.

ഇതിന്റെ പ്രാരംഭമായി പരുമല പെരുന്നാളിനോടാനുബന്ധിച്ചു 2002 ഒക്ടോബർ മാസം 31– വ്യാഴാഴ്ച ആശുപത്രിയൽ വച്ചു നടന്ന ഹൃദ്രോഗ പരിശോധന ക്യാമ്പിൽ നിന്നു 34 രോഗികളെ ഹൃദയ ശസ്ത്രക്രിയക്കായി തിരഞ്ഞെടുത്തു. ഇതിൽ നിന്നും അഞ്ചു പേർക്കു സൗജന്യമായും ബാക്കിയുള്ളവർക്കു സൗജന്യനിരക്കിലും ഹൃദയ ശസ്ത്രക്രിയ നടത്തുവാനും തീരുമാനിച്ചു. 2003 ജനുവരി ആദ്യവാരത്തിൽ പ്രവർത്തനം തുടങ്ങത്തക്കവണ്ണം ഈ കേന്ദ്രത്തിന്റെ നിർമ്മാണ പ്രവർത്തനങ്ങൾ ദ്രുതഗതിയിൽ പുരോഗമിച്ചുകൊണ്ടിരിക്കുന്നു.

അന്തർദ്ദേശീയ നിലവാരം ലക്ഷ്യമിട്ട് തുടങ്ങുന്ന ഈ കേന്ദ്രത്തിൽ വിദേശത്തുനിന്നുള്ള ഡോക്ടർമാരും സാങ്കേതിക വിദഗ്ധരും സേവനം അനുഷ്ഠിക്കുന്നതിനു സന്നദ്ധത പ്രകടിപ്പിച്ചതായി ഡോ. കെ. എം. ചെറിയാൻ, സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരക്കൽ, പരുമല ആശുപത്രി എക്സിക്യൂട്ടീവ് ഓഫീസർ ഫാ. അലക്സാണ്ടർ കൂടാരത്തിൽ, ഡയറക്ടർ ഡോ. അലക്സ് പോൾ എന്നിവർ അറിയിച്ചു. ഭാരത്തിൽ ലഭ്യമായിട്ടുള്ളതിൽ വച്ചു ഏറ്റവു മികച്ച ചികിത്സയാണു പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ ആരംഭിക്കുന്ന ഈ കേന്ദ്രത്തിന്റെ പ്രവർത്തന ലക്ഷ്യം. മധ്യതിരുവിതാംകൂറിൽ ആദ്യമായിട്ടാണ് ഇങ്ങനെ ഒരു കേന്ദ്രം ആരംഭിക്കുന്നത്.



പ. ഗീവർഗീസ് ദ്വിതീയൻ



പ. ഔഗേൻ പ്രഥമൻ



പ. മാത്യൂസ് പ്രഥമൻ

**പ. പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ സംയുക്തമായി ജനുവരി 3 – ന് ദേവലോകത്ത് ആഘോഷിക്കുന്നു**



# ബാലസഭ



## നടവഴികൾ...

### ടെന്നീസ്

സെറീന കുര്യാക്കോസ് അതാണവളുടെ പേര്. പക്ഷേ 'സെറീന വില്യംസ്' എന്ന് അറിയപ്പെടാനാണ് അവളുടെ ആഗ്രഹം. പപ്പായുടെ ടെന്നീസ് പ്രേമത്തിന്റെ ബാക്കിയാണ് സെറീനയുടെ പേരു തന്നെ. അല്പം കറുത്ത നിറം കൂടിയായതിനാൽ എല്ലാം കൊണ്ടും 'അസ്സൽ സെറീന' തന്നെ. പപ്പായുടെയും മമ്മിയുടെയും ഏക ജാത, പുന്നാര മകൾ. അതുകൊണ്ടായിരിക്കാം കുസൃതി അല്പം കൂടുതലുമാണ്.

താൻ വല്യ കളിക്കാരിയാണെന്നാണ് എപ്പോഴും അവൾ പറഞ്ഞു നടക്കുന്നത്. അവളുടെ 5-ാം ക്ലാസ്സിലെ കളിക്കാനറിയാവുന്ന കൂട്ടുകാരികൾ ചിലപ്പോൾ എതിർത്തു നോക്കും. പക്ഷേ സെറീനയുടെ മുഖം കറുക്കും. "ഇടിച്ചു നിന്റെ ഷേപ്പു മാറ്റും, സെറീനയുടെ അടി നീ ടി. വി. യിൽ കണ്ടിട്ടുണ്ടോ?" ഇതു കേൾക്കുമ്പോൾ കൂട്ടുകാരികൾ നിശ്ശബ്ദരാകും.

സെറീനയുടെ വീട്ടിലെ സന്ദർശകനായ സജി സാറാണ് ഒടുവിൽ പണി പറ്റിച്ചത്.

സ്ക്കൂളിലെ കായികാദ്ധ്യാപകനായ സാർ സെറീനയുടെ പേര് 'ടെന്നീസ് മത്സരത്തിനു കൊടുത്തു. വായ് കൊണ്ടു ടെന്നീസ് കളിക്കാനാവില്ലല്ലോ. വൈകുന്നേരം കരഞ്ഞു വിളിച്ചാണ് സെറീന വീട്ടിലെത്തിയത്.

പിറ്റേന്ന് സജി സാർ വീട്ടിലെത്തിയപ്പോൾ കുര്യാക്കോസ് അങ്കിളും ആന്റിയും കരച്ചിൽ തുടങ്ങി.

"മോള് ഇന്നലെ രാത്രി ഒരു പോള കണ്ണടച്ചില്ല". സജി സാറ് ചെയ്തത് കടും കൈയ്യായിപ്പോയി"

"സെറീന മോളല്ലേ പറഞ്ഞത് അവൾക്ക് കളിക്കാനറിയാമെന്ന്. ടി. വി.യിലേപ്പോലെ അടിച്ചു തകർക്കുമെന്ന് ഒരുപാട് പ്രാവശ്യം പറഞ്ഞിട്ടില്ലേ? നിങ്ങളും അതു കേട്ട് തലകുലുക്കി ഒന്നും മിണ്ടാതെ ചിരിച്ചു കൊണ്ടിരുന്നില്ലേ. ഞാൻ കരുതി അവൾ പറഞ്ഞതെല്ലാം സത്യമായിരിക്കുമെന്ന്" ഒന്നു നിർത്തിയ ശേഷം സാർ ഒളി കണ്ണിട്ടു സെറീനയെ നോക്കിയ ശേഷം തുടർന്നു.....

"സാരമില്ല നാളത്തെ നുണ പറച്ചിൽ മത്സരത്തിന് ഞാൻ പേരു കൊടുക്കാം സമ്മാനം ഉറപ്പായും കിട്ടും.....

**തോമസ് പി. കൊട്ടാരക്കര**

*പ്രിയപ്പെട്ട കൊച്ചു കൂട്ടുകാരെ,*

ചെറിയൊരു ഇടവേളയ്ക്കുശേഷം നിങ്ങളുടെ എബിച്ചേട്ടൻ നിങ്ങളോടൊപ്പം എത്തുകയാണ്. എല്ലാവരും ക്രിസ്തുമസ് പരീക്ഷയുടെ തിരക്കിലായിരിക്കും. കഴിഞ്ഞ പരീക്ഷയിൽ ഉണ്ടായ കുറവുകൾ നികത്താൻ ഒരവസരമാണിത്. നല്ലതുപോലെ പഠിക്കാൻ എല്ലാവരും ശ്രദ്ധിക്കണം. പഠിക്കാനായി നമുക്ക് കിട്ടിയിരിക്കുന്ന അവസരങ്ങളെ ശരിയായി ഉപയോഗിക്കണം. വടക്കേ ഇൻഡ്യയിലെ ചില സ്ഥലങ്ങളിലെ കുട്ടികളെ എബിച്ചേട്ടൻ അടുത്തകാലത്ത് പരിചയപ്പെട്ടു. അവർക്ക് പഠിക്കണം എന്ന അതിയായ ആഗ്രഹമുണ്ട്. എന്നാൽ അവരുടെ വില്ലേജിലൊന്നും സ്കൂളില്ല. സ്വന്തം പേരു പോലും എഴുതാൻ അവർക്കറിയില്ല. എന്നാൽ നമ്മക്കവസരങ്ങളുണ്ട്. അത് ഉചിതമായി ഉപയോഗിക്കാൻ സാധിക്കണം.

അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം. എന്ന മനോഹര ഗാനം ഒരിക്കൽ കൂടി ഭൂമിയിൽ അലയടിക്കുകയാണല്ലോ. ക്രിസ്തുമസ് ഗാനങ്ങളും, ക്രിസ്തുമസ് ട്രീയും, ക്രിസ്തുമസ് നക്ഷത്രവിളക്കുകളും എല്ലാം കൂടി ക്രിസ്തുമസിനെ ആഘോഷഭരിതമാക്കുന്നു. അതൊടൊപ്പം തന്നെ ഒരു നവവത്സരവും കടന്നു വരുന്നു. പഴയദിനങ്ങളിൽ വന്നു പോയിട്ടുള്ള പോരായ്മകൾ മനസ്സിലാക്കി അവയെ തിരുത്തി പുതിയ നാളുകളിലേക്ക് കടക്കാനുള്ള അവസരമാണിത്. എല്ലാവർക്കും പരീക്ഷയിൽ നല്ല വിജയം ആശംസിക്കുന്നതിനോടൊപ്പം തന്നെ എല്ലാവിധമായ ക്രിസ്തുമസ് -പുതുവത്സരാശംസകളും നേർന്നു കൊണ്ട്.

നിങ്ങളുടെ എബിച്ചേട്ടൻ.

## വചനപാത...

"ഇരു മനസുള്ള മനുഷ്യൻ തന്റെ വഴികളിൽ ഒക്കെയും അസ്ഥിരൻ ആകുന്നു"

*യാക്കോബ് 1:8*

“സാരമില്ല നാളത്തെ നുണ പറച്ചിൽ മത്സരത്തിന് ഞാൻ പേരു കൊടുക്കാം സമ്മാനം ഉറപ്പായും കിട്ടും.....

തോമസ് പി. കൊട്ടാരക്കര







## ബുദ്ധിമാൻ




## കൂട്ടുകാരുടെ രചനകൾ



CIBY SAMUEL
NAVI, MUMBAI



അലൻ, മണ്ണൂർ

## കൂട്ടുകാരുടെ രചനകൾ



മേഖാ സൂസൻ മാത്യു
കുലശേഖരം



സ്നേഹ അന്നാ മാത്യു
ഉണ്ണിയോർകോണം



സുജിൻ വർഗീസ്
കണ്ടത്തിൽ

8-ാം പേജിൽ നിന്നു തുടർച്ച..

തായി ഒരു ന്യൂയോർക്ക് വാർത്ത 2002. ആഗസ്റ്റ് 25-ലെ "മാതൃഭൂമി" പത്രത്തിലുണ്ടായിരുന്നു. "കയ്യാപ്പായുടെ മകൻ ജോസപ്പ്" എന്ന് മേലെഴുത്ത്! ഹീബ്രു ഭാഷ! ക്രിസ്തുവിന്റെ ക്രൂശുമരണത്തിന് മുഖ്യസാക്ഷ്യം വഹിച്ച അന്നത്തെ മഹാപുരോഹിതൻ കയ്യാപ്പാ ആയിരുന്നല്ലൊ! യറുശലേമിലെ പ്രധാന വേദഗവേഷകൻ ഗ്രീൻ ഹട്ടിന്റെ അഭിപ്രായത്തിൽ പേടകംടി കയ്യാപ്പ മഹാപുരോഹിതന്റെയാണെന്നും കയ്യാപ്പാ പിതാവിന്റെ പേരോ, കുടുംബപേരോ ആവാം എന്നുമാണ്. 'റൂസ്മറി' ഏർപ്പാട് അന്നത്തെ കാലത്ത് ആവശ്യമായിരുന്നു; പിന്നീടത് ലോകമെങ്ങും പതിവുമാക്കി. ആയിരങ്ങൾ കൊടുത്ത് സെമിത്തേരികളിൽ സ്ഥലം വാങ്ങി - ആറടിക്കുവേണ്ടി-കമനീയ കബറുകൾ കെട്ടി അഭിമാന്യത പാലിക്കുന്ന-നവീന പാരമ്പര്യംവരെയെത്തിയിരിക്കുന്നു. പണ്ടത്തെ "റൂസ്മറികൾ" അന്ന് ആവശ്യം, ഇന്ന് ആർഭാടം!!

ഒന്നു തീർച്ചയായി! വി. ബൈബിളിന്റെയും പ്രത്യേകിച്ച് ക്രിസ്തുചരിത്തിന്റെയും ഊനമറ്റ യാഥാർത്ഥ്യങ്ങൾ സ്പഷ്ടമാക്കുന്നവയാണ് ഈ വക കണ്ടുപിടിത്തങ്ങളും വാർത്തകളും പത്തുതവണ ആക്രമിക്കപ്പെട്ടു, മണ്ണടിഞ്ഞ യറുശലേം പ്രാന്തപ്രദേശങ്ങളിൽ, മേൽമണ്ണു മാറ്റുന്ന പൊക്ലെയിൻ യന്ത്രങ്ങൾ കാത്തുകിടക്കുന്ന എത്രയെത്ര റൂസ്മറി പേടകങ്ങൾ വെട്ടത്തിനു ദാഹിച്ചു കഴിയുന്നുണ്ടാവാം! തീവ്രമായ മണ്ണുനീക്കങ്ങൾ അവിടവിടങ്ങളിൽ നടക്കുന്നത് ഒരു വഴിയോരക്കാഴ്ചയായി സന്ദർശകർക്ക് ഇന്നും കാണാം. അവ കണ്ട് ഞാനും നോക്കി നിന്നിട്ടുണ്ട് - 1998-ൽ. അവിടത്തെ ആർക്കിയോളജി വകുപ്പുകാരുടെ പ്രവർത്തനങ്ങളിൽ അതിശയിച്ചു പോകും!

*"അവലംബം: ഹിന്ദുപത്രം"*
ആലുവ 8 25-10-02


Binu Suja Kuttamperoor


ഒരു വിശ്വാസി, മാവേലിക്കര

കവിത

# വികല വിശ്വാസാചാരങ്ങളേ, വിട!

ഫാ. പി. പി. ഗീവർഗീസ്, പാമ്പാടി

വിശ്വാസങ്ങൾപലവിധമുലകിൽ
ആശ്വാസംപോൽ നാശവുമേകും
വിശ്വാസത്തിനു കണ്ണില്ലെങ്കിൽ
നശ്വരമാകുന്നാചാരങ്ങൾ

നല്ലതുവന്നുഭവിക്കുവതിന്നായ്
നല്ലൊരുനാളിൽ ചെയ്യണമെല്ലാം
കല്യാണത്തിൻ തീയതിയതിനാൽ
പൊല്ലാപ്പാകും ദുർദ്ദിനമെങ്കിൽ;

മറ്റെല്ലാം കൊണ്ടൊത്തൊരു ദിവസം
പറ്റിയതല്ലഷ്ടമിയുടെ ഭ്രഷ്ടിൽ
പിന്നെപ്പറ്റിയ ദിവസം ഹാ! നോ-
മ്പെന്നു പറഞ്ഞാൽ സമ്മതമല്ല;

കല്പന കിട്ടാനോടി നടക്കും
കെല്പുള്ളവരെ കൂട്ടു പിടിക്കും
കിട്ടുകയില്ലെന്നുത്തരവായാൽ
കക്ഷിമറിഞ്ഞും കാര്യം നേടും;

കല്യാണത്തിനു നെല്ലും നീരും
അല്ലലകറ്റാൻ നല്ലൊരു കണിയും
തൂക്കു വിളക്കെതിരേ വരവേൽപ്പും
ആക്കം സൗഭാഗ്യത്തിനു കൂടും!

പാർപ്പിടമൊന്നു ചമയ്ക്കണമെങ്കിൽ
തീർപ്പിനു തച്ചൻ വന്നീടേണം,
കട്ടിളവയ്ക്കാൻ, കേറിപ്പാർക്കാൻ
തിട്ടം തച്ചൻ പൂജിക്കേണം!

വിശ്വാസികളുടെ പള്ളി പണിക്കും
ആശാരി തരും വിധികൾ വേണോ
പാപം ദോഷമകറ്റീടാനായ്
പാവനസഭയുടെ പൂജകൾ പോരേ?

രാഹുകാലം ബഹുകഷ്ടം! ഹാ!
വാഹനയാത്രയുമൊഴിവാക്കുന്നു
ആപൽ ശങ്കയിലാകുലമായ് പല
കോപം പേടിച്ചീടും പലരും!

എന്തും നേടാൻ നേർച്ചകൾ നേരും
അന്ധമതാം വിശ്വാസം മൂലം
കോഴിവസന്തയെയൊഴിവാക്കാനും
കോഴിപ്പേരിൽ പൂജകഴിക്കും

പള്ളികൾ പലതും കയറിയിറങ്ങും
കബറുകൾ പലതും ചുറ്റിത്തിരിയും
ഉരുളും തിരിയും മറിയും,പുണ്യം
വരദാനം പരിശുദ്ധൻ പകരാൻ

രോഗം ദുഃഖം ദുരിതം വരുവതു
കൂടോത്രത്തിൻ ഫലമായ് കരുതും
ദേവപ്രീതിയെ നേടീടാനായ്
കവടി നിരത്താനോടി നടക്കും

ചരമ ദിനത്തിനനുസ്മരണത്തിലു-
മരുതാത്തതു പലരും പറയുന്നു,
"നിറയും നാല്പതി" നോർമ്മ നിഷിദ്ധം
പരമത നാല്പത്തൊന്നുവരേണം.

പള്ളിയിലെങ്ങും കേറാത്തോർക്കും
തൊള്ളികുടിച്ചു ഭരിക്കുന്നോർക്കും
പള്ളിപ്പെരുന്നാളുന്തും തള്ളുമൊ-
രുല്ലാസത്തിനു വക നൽകേണം.

കൊട്ടുംബാന്റും തിട്ടം വേണം
പൊട്ടുമമിട്ടിട വിട്ടു വിടേണം
റാസയ്ക്കിടയിൽ വാണംവേണം
ഗാനമനോഹരമേളം വേണം

വഴിയരികിൽ വെടികെട്ടു നടത്തും
പഴിയൊഴിവാക്കും പള്ളിയിലല്ല
പള്ളിക്കുള്ളോരാംബരമെല്ലാം
കൊള്ളാമവിടെ നിരോധനമില്ല.

പെരുനാൾ പരിപാടികളുടെ കാര്യം
വിരുതൻ സാത്താനറിയിക്കുമ്പോൾ
ഭരണം ചെയ്‌വാനവനേ ദൈവം
ഭരമേല്പിക്കും പള്ളികളൊക്കെ.

ആരാധനകളുമാചാരങ്ങളു
മാരും നേരിനു നിറവേറ്റേണം
വിശ്വാസത്തിൻ വികലത വിട്ടി-
ട്ടാശ്വാസപ്രദനേശുവെ നോക്കൂ.

ഗുരുജി

# ക്രിസ്തുമസ്-മനുഷ്യജീവിതത്തെ ശുദ്ധീകരിക്കാൻ ഒരവസരം കൂടി



### ഗാന്ധിജിയുടെ ക്രിസ്തുമസ് സന്ദേശം

1931-ലെ ക്രിസ്തുമസ് ദിവസം. ലണ്ടനിൽ നടന്ന രണ്ടാമത്തെ വട്ടമേശ സമ്മേളനത്തിനുശേഷം ഗാന്ധിജി ഇൻഡ്യയിലേക്ക് കപ്പലിൽ യാത്ര തിരിച്ചു. യാത്രക്കാരെല്ലാം കപ്പലിൽ ഒന്നിച്ചുകൂടി ക്രിസ്തുമസ് ആഘോഷങ്ങൾക്ക് തയ്യാറെടുക്കുകയായിരുന്നു. യേശുക്രിസ്തുവിന്റെ അസാന്നിദ്ധ്യം വിളിച്ചറിയിക്കുന്ന വിധത്തിൽ ഭൗതികമായ താളമേളങ്ങൾക്കായിരുന്നു പ്രാധാന്യം. സഹയാത്രികരിൽ ഒരാൾ ഗാന്ധിജിയെ സമീപിച്ച് ഒരു ക്രിസ്തുമസ് സന്ദേശം നൽകണമെന്ന് അഭ്യർത്ഥിച്ചു. ഒരു അക്രൈസ്തവനായ തന്നെ യേശു ക്രിസ്തു എങ്ങനെയാണ് സ്വാധീനിച്ചിരിക്കുന്നത് എന്ന കഥ പറഞ്ഞുകൊണ്ടാണ് ഗാന്ധിജി പ്രസംഗം ആരംഭിച്ചത്. ചെറുപ്പകാലം മുതലേ ഗാന്ധിജിക്ക് ക്രിസ്ത്യാനികളെക്കുറിച്ച് നല്ല അഭിപ്രായം ഇല്ലായിരുന്നു. ഒരു കയ്യിൽ മദ്യക്കുപ്പിയും മറുകൈയ്യിൽ മാംസക്കഷണവും പിടിച്ച് ക്രിസ്തുമസ് ആഘോഷിക്കുന്ന ഒരു ക്രിസ്ത്യാനിയെയാണ് ഗാന്ധിജി തന്റെ ഭാവനയിൽ കണ്ടത്. നല്ല ക്രിസ്ത്യാനികളുമായുള്ള സമ്പർക്കംമൂലം കാലക്രമത്തിൽ തന്റെ ധാരണയ്ക്ക് മാറ്റം വന്നതായി ഗാന്ധിജി പറഞ്ഞു. യേശുക്രിസ്തുവിന്റെ ഗിരിപ്രഭാഷണങ്ങളാണ് ഒരാളെ യഥാർത്ഥ ക്രൈസ്തവജീവിതത്തിലേക്ക് വഴി നടത്തേണ്ടതെന്ന് അദ്ദേഹം വിശ്വസിച്ചു. "കഴിഞ്ഞ 40 വർഷമായി എനിക്ക് വേദപുസ്തകവുമായി പരിചയം ഉണ്ട്. യേശുക്രിസ്തുവിന്റെ ഗിരിപ്രഭാഷണങ്ങൾ ചെറുപ്പം മുതലേ എന്റെ കാതിൽ ജ്വലിച്ചു നിൽക്കുന്നു. ലോകത്തിന്റെ ശരിയായ മാറ്റത്തിനുള്ള അടിസ്ഥാനം പുതിയനിയമത്തിലൂടെ യേശു കാണിച്ചുതന്നു എന്നതാണ് എന്നെ ഏറ്റവും ആകർഷിച്ച കാര്യം. കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല്, എന്ന പഴയനിയമകാലത്തെ സിദ്ധാന്തത്തിനു പകരം ഒരു ചെകിട്ടത്തടിച്ചാൽ മറ്റേ ചെകിടു കൂടി കാണിച്ചുകൊടുക്കണമെന്ന പുതിയ നിയമം ആണ് യേശു ലോകത്തിനു നൽകിയത്. അപ്രതികാരത്തിന്റെയും തിന്മക്കെതിരെ നന്മയുടെ ചെറുത്തു നിൽപ്പിന്റെയും നിയമം ആണിത്. നമ്മുടെ വ്യക്തിപരവും സാമൂഹികവുമായ ജീവിതത്തിൽ സമാധാനം നിലനിൽക്കാത്തിടത്തോളം കാലം യേശുക്രിസ്തു ജനിച്ചിട്ടില്ല എന്നാണ് കരുതേണ്ടത്. ക്രിസ്തുമസ് ഒരു പ്രത്യേക ദിനം അല്ല. ജീവിതത്തിലെ എല്ലാ ദിനങ്ങളിലും ആവർത്തിക്കപ്പെടേണ്ട ഒരു പുനരാഗമന സംഭവം ആണിത്. അതുകൊണ്ട് ക്രിസ്തുമസിന്റെ യഥാർത്ഥ അർത്ഥം മനസ്സിലാക്കാതെ നിങ്ങൾ ആർക്കെങ്കിലും 'സന്തോഷകരമായ ഒരു ക്രിസ്തുമസ്' എന്ന ആശംസ നേരുമ്പോൾ അതൊരു പൊള്ളയായ മുദ്രാവാക്യം മാത്രമായി തീരുന്നു. നിങ്ങളുടെ ചുറ്റുമുള്ളവർക്ക് സമാധാനം വേണമെന്ന തീവ്രമായ അഭിവാഞ്ഛ ഇല്ലെങ്കിൽ നിങ്ങളുടെ ഇടയിലും നിങ്ങൾക്ക് സമാധാനം ഉണ്ടാവുകയില്ല. സംഘർഷാവസ്ഥയ്ക്കുള്ളിലും നിങ്ങൾക്കു സമാധാനം ഉണ്ടാക്കാം. പക്ഷേ അത്

**ദൈവം മനുഷ്യനായിതീർന്നത്. മനുഷ്യനെ ദൈവത്തെപ്പോലെ ആക്കുന്നതിനാണ് ഈ ദൈവീകരണ പ്രക്രിയ ആണ് ക്രിസ്തുമസിലൂടെ നടക്കേണ്ടത്. ലോകത്തെമ്പാടും ഇരുട്ടു പരത്തുന്ന ഭീകരപ്രവർത്തനം, യുദ്ധഭീഷണി, പരിസ്ഥിതി നാശം, അസഹിഷ്ണത എന്നിവയുടെ കൂരിരുട്ടിനെ വകഞ്ഞുമാറ്റി എല്ലാ പ്രശ്നങ്ങളിലും ദൈവം നമ്മെ സ്നേഹിക്കുന്നുവെന്നും എല്ലാ പരിമിതികളിലും അദ്ദേഹം നമ്മോടുകൂടെ ഉണ്ട് എന്നുമുള്ള പ്രതീക്ഷയാണ് ക്രിസ്തുമസ് നൽകുന്നത്.**

സംഘർഷം ഇല്ലാതാക്കാൻ ശ്രമിക്കുമ്പോൾ മാത്രമാണ്. നിങ്ങളുടെ ജീവിതത്തെത്തന്നെ ബലി കൊടുക്കുമ്പോൾ, നിങ്ങൾ നിങ്ങളെത്തന്നെ ക്രൂശിലേറ്റുമ്പോൾ മാത്രം. അതായത് ക്രിസ്തുവിന്റെ അത്ഭുതകമായ ജനനം അനശ്വരമായ സംഭവമായതുപോലെ ക്രൂശ് മരണവും ആ ജീവിതത്തിലെ അനശ്വരമായ സംഭവമാണ്. അതുകൊണ്ട് ക്രൂശിലെ മരണവുമായി ബന്ധപ്പെടുത്താതെ ക്രിസ്തുവിന്റെ ജീവിതത്തെക്കുറിച്ച് നമുക്ക് ചിന്തിക്കാനാവില്ല. ജീവിക്കുന്ന ക്രിസ്തു എന്നാൽ ജീവിക്കുന്ന കുരിശ് എന്നാണർത്ഥം അല്ലെങ്കിൽ ജീവിതം ഒരു ജീവിക്കുന്ന മരണമായിത്തീരും."

ഗാന്ധിജിയുടെ പ്രസംഗം കേൾവിക്കാരുടെ ചിന്താധാരകളെ ഇളക്കിമറിച്ചു. പ്രസംഗം തീർന്ന ഉടൻ ഒരു അമേരിക്കൻ പത്ര റിപ്പോർട്ടർ അവരുടെ വായനക്കാർക്ക് ക്രിസ്തുമസ് ആശംസ നൽകാൻ ഒരു സന്ദേശം ആവശ്യപ്പെട്ടു. ഗാന്ധിജി പറഞ്ഞു. "ക്രിസ്തുമസിന്റെ ആഡംബരപൂരിതമായ ആഘോഷങ്ങളുമായി പൊരുത്തപ്പെട്ടു പോകാൻ എനിക്കൊരിക്കലും സാധിച്ചിട്ടില്ല. യേശുവിന്റെ ജീവിതവും ഉപദേശങ്ങളുമായി അവയ്ക്കെന്തു ബന്ധമാണുള്ളത്. മനുഷ്യജാതിയുടെ സേവനത്തിനുവേണ്ടി യേശു ജീവിക്കുകയും ക്രൂശിൽ മരിക്കുകയും ചെയ്ത ഈ മഹാസംഭവത്തെ ഒരു ധാർമ്മീക വിശുദ്ധീകരണത്തിനുവേണ്ടി സമർപ്പിക്കാൻ അമേരിക്കയ്ക്ക് കഴിഞ്ഞിരുന്നുവെങ്കിൽ എന്ന് ഞാൻ ആശിച്ചുപോവുകയാണ്."

ക്രിസ്തുമസ് ആഘോഷങ്ങളിലൂടെ സന്തോഷം അനുഭവിക്കുന്നതിനെ വിലക്കുകയായിരുന്നില്ല ഗാന്ധിജിയുടെ ലക്ഷ്യം. ഒരു ഭൗതീക ഉപഭോക്തൃ സംസ്ക്കാരം എല്ലാ മേഖലകളിലും കടന്നുകയറ്റം നടത്തുന്ന സമൂഹത്തിൽ ക്രിസ്തുമസിനെ ഒരു കമ്പോള സംസ്ക്കാരത്തിലേക്ക് തരം താഴ്ത്തുന്നതിനെതിരെ അമർഷം പ്രകടിപ്പിക്കുക മാത്രമേ അദ്ദേഹം ചെയ്തുള്ളു. സംഘർഷ പൂരിതമായ രാഷ്ട്രീയ ചുറ്റുപാടുകൾക്കുള്ളിൽ ഏറ്റവും ദരിദ്രനായി, ലളിതനായി ഒരു കാലിത്തൊഴുത്തിൽ അവതരിച്ച യേശുകുഞ്ഞിന്റെ കരുണയുടെയും സ്നേഹത്തിന്റെയും സന്ദേശം ഉൾക്കൊള്ളാത്ത ക്രിസ്തുമസ് ആഘോഷങ്ങൾ എത്രയേ വിരോധഭാസമായിരുന്നു എന്ന് ഗാന്ധിജി ചിന്തിച്ചിരിക്കണം. ഇന്നും ആ പ്രക്രിയ തുടരുന്നു. ആരുടെ നാമത്തിൽ ക്രിസ്തുമസ് ആഘോഷിക്കുന്നുവോ ആ നാമം മാത്രം വിസ്മരിക്കപ്പെടുന്നു.

ദൈവം മനുഷ്യനായിതീർന്നത്. മനുഷ്യനെ ദൈവത്തെപ്പോലെ ആക്കുന്നതിനാണ് ഈ ദൈവീകരണ പ്രക്രിയ ആണ് ക്രിസ്തുമസിലൂടെ നടക്കേണ്ടത്. പക്ഷേ ഇന്ന് മനുഷ്യനെ മനുഷ്യനായിപ്പോലും ജീവിക്കാൻ അനുവദിക്കുന്നില്ല. ലോകത്തെമ്പാടും ഇരുട്ടു പരത്തുന്ന ഭീകര പ്രവർത്തനം, യുദ്ധഭീക്ഷണി, പരിസ്ഥിതി നാശം, അസഹിഷ്ണത എന്നിവയുടെ കൂരിരുട്ടിനെ വകഞ്ഞുമാറ്റി എല്ലാ പ്രശ്നങ്ങളിലും ദൈവം നമ്മെ സ്നേഹിക്കുന്നുവെന്നും എല്ലാ പരിമിതികളിലും അദ്ദേഹം നമ്മോടുകൂടെ ഉണ്ട് എന്നുമുള്ള പ്രതീക്ഷയാണ് ക്രിസ്തുമസ് നൽകുന്നത്.




ചങ്ങനാശ്ശേരി തെങ്ങണ ഗുഡ്ഷെപ്പേർഡ് പബ്ലിക് സ്ക്കൂൾ & ജൂണിയർ കോളജ് ന്യൂമെസ് ഹാൾ എം. ഡി. സ്ക്കൂൾസ് കോർപ്പറേറ്റ് മാനേജർ പൗലൂസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നു.

ചെയർമാൻ ഫാ. പ്രൊഫ. കെ. വി. പൗലോസ്, മാനേജർ ബേബി ഫിലിപ്പ്, പ്രിൻസിപ്പൽ പ്രൊഫ. പി. സി. ഏലിയാസ്, ബോർഡ് അംഗം സെബാസ്റ്റ്യൻ മുക്കാടൻ, വൈസ് പ്രിൻസിപ്പൽസ് പ്രൊഫ. സഖറിയ ദാനിയൽ, ഷൈനി ജോസഫ്, സുഡാൻ നേതാവ് ലോ പെരിറ്റോ, പി.ആർ.ഒ. കെ. ജോസഫ് തുടങ്ങിയവരെയും കാണാം.

Tel: 473732, Web: goodshepherdjc.org

ക്രൈസ്തവ ചിന്തകൾ

ഫാ. പി. എം. സഖറിയ, പള്ളിക്കപ്പറമ്പിൽ

## ഡിസംബർ 15
## യൗസേഫിന്റെ വെളിപാട്
## വി. മത്തായി 1:18 – 25

വി. മത്തായിയുടെയും, വി. ലൂക്കോസിന്റെയും സുവിശേഷങ്ങൾ സമാന്തരമായി ശ്രദ്ധിച്ച് പഠിക്കുമ്പോഴാണ് യേശുവിന്റെ ജനന ത്തിങ്കലെ സംഭവങ്ങൾക്ക് വ്യക്തത ലഭിക്കുന്നത്. വി. ലൂക്കോസ് മറിയയുടെ സമർപ്പണത്തെ പ്രതിപാദിക്കുമ്പോൾ വി. മത്തായി ശ്ലീഹാ യൗസേപ്പിന്റെ സമർപ്പണത്തെയാണ് ചിത്രീകരിക്കുന്നത്. വിവാഹ നിശ്ചയം പൂർത്തിയായ ഒരു യുവതിയുടേയും, ഒരു മദ്ധ്യവയസ്കന്റെയും മാനസിക പിരിമുറുക്കവും, അവരുടെ ഭാവി കുടുംബ ജീവിതത്തിലുണ്ടാകുന്ന അനിശ്ചിതത്വവും അവരെ എത്രമാത്രം വ്യാകുലപ്പെടുത്തി എന്ന് ഈ ഏവൻഗേലിയോൻ ഭാഗം ചിത്രീകരിക്കുന്നു. മറിയാം കന്യകയും, യൗസേഫ് നീതിമാനും ആയിരുന്നു. യഹൂദമതത്തിൽ നിശ്ചയം മുതൽതന്നെ. സ്ത്രീ പുരുഷന്മാർ ഒരുമിച്ച് താമസിക്കുകയും ഭാര്യാ ഭർത്താക്കൻമാർ എന്നു വിളിക്കപ്പെടുകയും പതിവായിരുന്നു. അതുകൊണ്ടാണ് മറിയാമിനെപ്പറ്റി ഭാര്യയെന്നും, യൗസേഫിനെപ്പറ്റി ഭർത്താവെന്നും സുവിശേഷങ്ങളിൽ പറഞ്ഞിരിക്കുന്നത്. ലോത്തിന്റെ ജാമാതാക്കൾ ലോത്തിന്റെ ഭവനത്തിലും, യാക്കോബ് ലാബാന്റെ ഭവനത്തിലും വിവാഹനിശ്ചയത്തിനു ശേഷം താമസിച്ചിരുന്നതുപോലെ മറിയാമും യൗസേഫും ഒരുമിച്ചു തന്നെ കഴിഞ്ഞിരുന്നു.

യഹൂദ വിവാഹ നിശ്ചയം നമ്മുടെ കല്യാണ ഉറപ്പിനേക്കാൾ വ്യത്യസ്തമാണ്. ഇതിനുശേഷം വിവാഹമോചനവും, ഉപേക്ഷണചീട്ടും കൂടാതെ പിരിയാൻ സാധ്യമല്ല. വിവാഹജീവിതത്തിലേക്കു കാലെടുത്തു വയ്ക്കുന്ന ഒരു ഘട്ടം. ഭാവിയെക്കുറിച്ച് താലോലിച്ച സ്വപ്നങ്ങൾ വിരിയാൻ തുടങ്ങുന്ന അവസരം. ഈ പ്രത്യേക സന്ദർഭത്തിലാണ് ദൈവം അവരുടെ സ്വപ്നങ്ങളെ തന്റെ ദൗത്യ നിവൃത്തിക്കായി സമർപ്പിക്കുവാൻ ആവശ്യപ്പെട്ടുന്നത്. ആ സമയത്തുള്ള അവരുടെ വികാര പോരാട്ടങ്ങളെ കൂടി കണക്കിലെടുത്തുവേണം അവരുടെ സമർപ്പണത്തെ ധ്യാനിക്കുവാൻ.

"അവരുടെ സമാഗമത്തിനു മുമ്പ് പരിശുദ്ധാത്മാവു മൂലം ഗർഭിണിയായി കാണപ്പെട്ടു" എന്നു പറയുന്നതുകൊണ്ട് പിന്നീട് സമാഗമമുണ്ടായി എന്നർത്ഥമില്ല. പരിശുദ്ധാത്മാവുമൂലം എന്നു സ്പഷ്ടമായി പറഞ്ഞിരിക്കുന്നതുകൊണ്ട് ഗർഭത്തിന്റെ മൂലത്തെപ്പറ്റി സംശയത്തിനവകാശമില്ല. വിവാഹബന്ധം കൂടാതെ ആദ്യമനുഷ്യരായ ആദമിനേയും ഹവ്വായേയും ഉത്പാദിപ്പിക്കുകയും, ഉണങ്ങിയ കമ്പിനെ കിളുർപ്പിക്കുകയും, കല്ലിൽ നിന്നും നദിയെ ഒഴുക്കുകയും, കഴുതയുടെ താടിയെല്ലിൽ നിന്നു വെള്ളം പുറപ്പെടുവിക്കുകയും, വൃക്ഷത്തിൽ നിന്നു ആടിനെ വരുത്തുകയും, വന്ധ്യകൾക്ക് മക്കളെ നൽകുകയും ചെയ്ത ദൈവത്തിന് വിവാഹബന്ധം കൂടാത്ത കന്യകയെ പ്രസവിപ്പാൻ ഇടയാക്കുക എന്നത് പ്രയാസമേറിയ കാര്യമല്ല.

മറിയാമിന്റെ കന്യകാത്വം കേവലം ശാരീരിക അവസ്ഥ എന്നതിലുപരി മറിയയുടെ ജീവിത ശ്രേഷ്ഠതയുടെ സാക്ഷിപത്രം കൂടിയാണ്. നിയമത്തിന്റെ തലനാരിഴ കീറിയുള്ള സമൂഹത്തിന്റെ നീതിബോധത്തേക്കാളുപരിയാണ് യൗസേഫിന്റെ നീതിബോധം. ഈ അനുഭവത്തോടെയാണ് തങ്ങളുടെ എല്ലാം എല്ലാം ദൈവോദ്ദേശ്യത്തിനായി സമർപ്പിക്കുന്നത്.

കുടുംബജീവിതത്തെക്കുറിച്ച് യൗസേഫിനുണ്ടായിരുന്ന സ്വപ്നങ്ങൾ തളരുകയാണ്. വിവാഹത്തിനു മുമ്പേ ഗർഭിണിയായ മറിയാമിനെ പരസ്യമായ വ്യവഹാരം കൂടാതെ രഹസ്യമായി ഉപേക്ഷിപ്പാൻ ഭാവിക്കുന്നു. പിന്നീട് ദൂതന്റെ അറിയിപ്പ് അക്ഷരം പ്രതി യൗസേഫ് വിശ്വസിച്ച് അനുസരിക്കുന്നു. കുടുംബജീവിത്തിൽ തനിക്ക് ന്യായമായും ലഭിക്കേണ്ട സന്തോഷം ദൈവോദ്ദേശ്യത്തിന്റെ നിവൃത്തിക്കായി മാറ്റി വയ്ക്കുകകയോ, വേണ്ടെന്ന് വയ്ക്കുകയോ ചെയ്യുന്നു. സ്നേഹാധിക്യവും, നീതിബോധവും ഇതികർത്തവ്യതാമൂഢനാക്കിയ സാഹചര്യത്തിൽ ദൈവം യൗസേഫിനോട് പറയുന്നു "മറിയാമിനെ നീ സ്വീകരിക്കുക". മറിയാമിനെപ്പോലെ "ഇതാ ഞാൻ കർത്താവിന്റെ ദാസൻ" എന്ന സമർപ്പണത്തോടെ യോസേഫ് അവളെ സ്വീകരിച്ചു. ദൈവപുത്രന്റെ ആഗമനത്തിനായി വിവാഹ ജീവിതം സമർപ്പിച്ച യോസേഫ് ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ ഒരു പ്രധാന കണ്ണിയായി. അവന്റെ വംശാവലി ഇമ്മാനുവേലിന്റെ വരവോടെ ധന്യമായി തീർന്നു.

വിവാഹതീരുമാനങ്ങളിൽ ദൈവത്തിന്റെ താത്പര്യങ്ങൾക്ക് മുൻഗണന നൽകുമ്പോൾ കുടുംബജീവിതം തിരുക്കുടുംബം പോലെ അനുഗൃഹീതമാകും. ദൈവമാണ് സ്ത്രീയേയും, പുരുഷനേയും വിവാഹത്തിൽ സംയോജിപ്പിക്കുന്നത്. അതിനെ സംശയങ്ങളാലും, അപവാദത്താലും വേർപിരിക്കുന്നത് ഇന്നു ധാരാളമായിട്ടുണ്ട്. പ്രത്യേകിച്ചും ഭാര്യമാർ തെറ്റായ നിഗമനങ്ങളാൽ പീഡിപ്പിക്കപ്പെടുന്നു. പണത്തിന്റെയും, സൗന്ദര്യത്തിന്റെയും, സംസ്ക്കാരത്തിന്റെയും, ലൈംഗികതയുടേയും പേരിൽ ഇന്ന് അനവധി കുടുംബങ്ങൾ തകർന്നുകൊണ്ടിരിക്കുന്നു. ജീവിതത്തിന്റെ പൊള്ളുന്ന



**ഞായർദിന ചിന്തകൾ**

അനുഭവങ്ങളിലും സമചിത്തത കൈവെടിയാതെ തിരുസന്നിധിയിൽ ഇരുന്ന് ആലോചന സ്വീകരിച്ചാൽ ജീവിതത്തിന്റെ ഊരാക്കുടുക്കുകൾ അഴിക്കുന്ന വിദ്യ അവൻ പറഞ്ഞു തരും. സംശയങ്ങളുടെ പേരിൽ തകർന്നുപോയ കുടുംബ ബന്ധങ്ങളെ നമുക്ക് ദൈവസന്നിധിയിൽ ഓർക്കാം. അവരുടെ യോജിപ്പിന് നസ്രേത്തിലെ യോസേഫിന്റെ കുടുംബം മാതൃകയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

## ഡിസംബർ 22
## ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായർ
## വി. ലൂക്കോ 3:23–38; വി. മത്തായി 1:1–17

വംശാവലി

വി. മത്തായി എഴുതിയ സുവിശേഷം ഗോത്ര പിതാവായ അബ്രഹാമിന്റെയും രാജാവായ ദാവീദിന്റെയും കഥയുടെ ഒരു അനുബന്ധമാണ്. ദാവീദിന്റെ പിൻതുടർച്ചക്കാരനായ മിശിഹായായി യേശുവിനെ അവതരിപ്പിച്ചിരിക്കുന്നു. പഴയ പുതിയ നിയമങ്ങളെ ഇങ്ങനെ ബന്ധിപ്പിച്ചിരിക്കുന്നതിനാലാണ് പുതിയ നിയമത്തിൽ ഒന്നാമത് എഴുതപ്പെട്ട പുസ്തകമല്ലെങ്കിലും ഇത് ആദ്യം ചേർത്തിരിക്കുന്നത്.

വി. മത്തായിയും, വി. ലൂക്കോസും നൽകിയിരിക്കുന്ന വംശാവലികൾ തമ്മിൽ പല വിത്യാസങ്ങളും കാണാമെങ്കിലും സൂക്ഷ്മ പരിശോധനയിൽ വ്യത്യാസമൊന്നും ഇല്ല. വി. മത്തായിയുടെ സുവിശേഷം എബ്രായരെ ഉദ്ദേശിച്ചെഴുതിയതിനാൽ അബ്രഹാം മുതൽ ആരംഭിച്ചിരിക്കുന്നു. കാരണം കർത്താവ് മശിഹായാണെന്ന് എബ്രായർ സ്വീകരിക്കുവാൻ അവിടുന്ന് അബ്രഹാമിന്റെയും ദാവീദിന്റെയും വംശജനാണെന്ന് മാത്രം തെളിയിച്ചാൽ മതിയായിരുന്നു. എന്നാൽ വി. ലൂക്കോസിന്റെ സുവിശേഷം വിജാതീയരെ ഉദ്ദേശിച്ചെഴുതിയതിനാൽ ആദ്യ മനുഷ്യനായ ആദം മുതൽ–ദൈവംമുതൽ–തന്നെയുള്ള പാരമ്പര്യം വിവരിച്ചെന്നു മാത്രം. പൊതുവായി നോക്കിയാൽ മത്തായി കർത്താവിന്റെ ദാവീദു വഴിയുള്ള രാജകീയ പിൻതുടർച്ചയേയും. ലൂക്കോസ് കുറേക്കൂടി മാനുഷികമായ സ്വാഭാവിക പിൻതുടർച്ചയേയും വിവരിക്കുന്നു. ഈ രണ്ടു വംശാവലികളും പിതൃപുത്ര ബന്ധത്തെ അഭംഗമായി പാലിക്കുന്നുവെന്നു വിചാരിപ്പാൻ നിവൃത്തിയില്ല. മത്തായിയുടെ 'ജനിപ്പിച്ചു' എന്നും ലൂക്കോസിന്റെ 'പുത്രൻ' എന്നും ഉള്ള പദപ്രയോഗങ്ങൾക്കു അവകാശി അല്ലെങ്കിൽ, പിൻഗാമി എന്നയർത്ഥം നൽകിയാൽ മതി.

പിൻതുടർച്ച പലപ്പോഴും ദത്തവകാശം വഴിയും, ഇടയ്ക്ക് ഒന്നോ രണ്ടോ തലമുറ വിട്ടും ഒക്കെ വരാമല്ലോ. യൗസേഫിനെ യേശുവിന്റെ ന്യായപ്രമാണമനുസരണമുള്ള പിതാവെന്നു ഗണിച്ച് അദ്ദേഹത്തിന്റെ വംശാവലിയാണ് രണ്ടു സ്ഥാനത്തും കാണിച്ചിരിക്കുന്നത്. തുടർച്ചയായ പിതൃപുത്ര ബന്ധം തന്നെയല്ല ഈ വംശാവലികളിൽ കാണിച്ചിരിക്കുന്നത് എന്നുള്ളതിന് ഇതൊരു ഉത്തമമായ തെളിവാണ്.

**സ്നേഹാധിക്യവും, നീതിബോധവും ഇതികർത്തവ്യതാ മൂഢനാക്കിയ സാഹചര്യത്തിൽ ദൈവം യൗസേഫിനോട് പറയുന്നു "മറിയാമിനെ നീ സ്വീകരിക്കുക". മറിയാമിനെപ്പോലെ "ഇതാ ഞാൻ കർത്താവിന്റെ ദാസൻ" എന്ന സമർപ്പണത്തോടെ യോസേഫ് അവളെ സ്വീകരിച്ചു. ദൈവപുത്രന്റെ ആഗമനത്തിനായി വിവാഹ ജീവിതം സമർപ്പിച്ച യോസേഫ് ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ ഒരു പ്രധാന കണ്ണിയായി.... വിവാഹതീരുമാനങ്ങളിൽ ദൈവത്തിന്റെ താത്പര്യങ്ങൾക്ക് മുൻഗണന നൽകുമ്പോൾ കുടുംബജീവിതം തിരുക്കുടുംബം പോലെ അനുഗൃഹീതമാകും. ദൈവമാണ് സ്ത്രീയേയും, പുരുഷനേയും വിവാഹത്തിൽ സംയോജിപ്പിക്കുന്നത്.**

വംശാവലിയുടെ പ്രാധാന്യം എന്താണ്? വംശാവലിക്ക് വേദപുസ്തകം പ്രാധാന്യം നൽകുന്നുണ്ട്. ചരിത്രത്തിൽ ഓരോരുത്തരുടേയും സ്ഥാനം നിർണ്ണയിക്കുന്നത് വംശാവലിയും കുടുംബ ചരിത്രവുമാണ്. അതുകൊണ്ട് ദൈവത്തിന്റെ രക്ഷണ്യ പദ്ധതിയുടെ കേന്ദ്രമായ ക്രിസ്തുവിനെ വംശാവലി വിവരിച്ചുകൊണ്ട് മത്തായി അവതരിപ്പിക്കുന്നു.

ഈ രക്ഷാകര ചരിത്രം ജീവിച്ച മനുഷ്യരുടെ ജീവിതവുമായി ബന്ധപ്പെട്ടതാണ് എന്ന സത്യം വംശാവലി വ്യക്തമാക്കുന്നു, അവരാരും കെട്ടുകഥകളുടേയോ, മനുഷ്യഭാവനയുടേയോ സൃഷ്ടികളല്ല. ദൈവം അവരിലൂടെ പ്രവർത്തിച്ചു. വ്യക്തികളെന്ന നിലയിൽ ദൈവമുമ്പാകെ അവൻ പ്രധാനപ്പെട്ടവരായിരുന്നു. ദൈവം അവരെ വിസ്മരിക്കാതെ അവരെക്കുറിച്ച് കരുതലുള്ളവനായി നിലകൊണ്ടു.

കുലീനന്മാരും, ദിവ്യന്മാരും, മാത്രമല്ല ഈ വംശാവലിയിൽ ഉള്ളത്. വി. മറിയാമിനെ കൂടാതെ വി. മത്തായി ശ്ലീഹാ താമാർ, റാഹാബ്, രൂത്ത്, ബർശേബ, എന്നീ നാലു സ്ത്രീകളെക്കൂടി ചേർത്തിരിക്കുന്നു ലോക പ്രകാരം ഒരിക്കലും ശ്രദ്ധിക്കുവാൻ സാധ്യതയില്ലാത്തവർ – എന്നാൽ ദൈവത്തിന്റെ വലിയ രക്ഷാപദ്ധതിയിൽ പാപികളുടെ സ്നേഹിതനായി, സർവ്വ മനുഷ്യരുടെയും രക്ഷകനായി വന്ന യേശുവിന്റെ വംശാവലിയിൽ അവർക്കും സ്ഥാനം നൽകിയിരിക്കുന്നു. പാപമാലിന്യമുണ്ടായിരുന്ന ഒരു വംശാവലിയെ കർത്താവ് വെറുക്കുകയല്ല. അതിനോടുകൂടി കലരുകയും, പാപികൾക്കു സ്നേഹിതനായി തീരുകയുമാണ് ചെയ്തത്. പാപത്താൽ മലിനമായിരുന്ന നമ്മുടെ ശരീരത്തെത്തന്നെയാണ് അവിടുന്ന് ധരിച്ചത്. തിരുവചനം സത്യമാണ്. അതിൽ അതിഭാവുകത്വം ഒന്നുമില്ല.

അബ്രഹാം മുതൽ മശിഹാവരെയുള്ള വംശാവലിയെ 14 തലമുറകൾ വീതം ഉൾക്കൊള്ളുന്ന മൂന്നു വിഭാഗങ്ങളായി തിരിച്ചിരിക്കുന്നു. അബ്രഹാം മുതലുള്ള യിസ്രയേലിന്റെ ചരിത്രത്തെ ഇങ്ങനെ 3 തുല്യഭാഗങ്ങളായി വിഭജിച്ചിരിക്കുന്നത് പ്രത്യേക ലക്ഷ്യത്തോടെ ആയിരിക്കണം. ഈ കാലഘട്ടങ്ങളിൽ ഇസ്രായേൽ വംശത്തിനു സംഭവിച്ചിട്ടുള്ളതായ നിമ്നോന്നതങ്ങളെ വളരുകയും, ചുരുങ്ങുകയും ചെയ്യുന്ന ചന്ദ്രനോട് ഉപമിക്കാം. അബ്രഹാമിനു മുമ്പുള്ള കാലത്തു ദൈവജ്ഞാനമി

ല്ലാതെ മനുഷ്യൻ ആത്മീയമായ അന്ധകാരാവസ്ഥയിൽ സ്ഥിതിചെയ്തിരുന്ന കാലഘട്ടത്തെ ഒരു അമാവാസിയായി ഗണിക്കാം. ആ അമാവാസി കഴിഞ്ഞ് ഉദിക്കുന്ന പുതിയ ചന്ദ്രൻ അബ്രഹാം. അമാവാസിക്കും പൂർണ്ണചന്ദ്രനും ഇടയ്ക്കുള്ള 14 ദിവസത്തെ 14 തലമുറകൾ കൊണ്ട് ഇസ്രായേൽ ക്രമാനുഗതമായ വളർച്ച പ്രാപിച്ച് 15-ാം തലമുറയിൽ ശലോമോൻ എന്ന പൂർണ്ണചന്ദ്രനിൽ എത്തുന്നു. പിന്നീട് ചന്ദ്രബിംബത്തിന്റെ പ്രഭകുറഞ്ഞ് അധഃപതനത്തിന്റെ അടിത്തട്ടാകുന്ന ബാബേലിലെ അടിമത്വം എന്ന അമാവാസിയിൽ എത്തുന്നു. വീണ്ടും 14 തലമുറകൊണ്ട് പൂർണ്ണ ചന്ദ്രനായ മശിഹായിൽ എത്തുന്നു.

അങ്ങനെ ചരിത്രത്തിൽ നിർണ്ണായകമായ സന്ധിയിൽ മാനവരാശിയുടെ പ്രതീക്ഷകളുടെ സാക്ഷാത്കാരമായി വന്ന മശിഹായെ ആണ് ഈ വംശാവലി അവതരിപ്പിക്കുന്നത്. ചരിത്രത്തിൽ, മനുഷ്യരിൽ, ക്രിസ്തുവിലൂടെ നടക്കുന്ന രക്ഷാകര ദൗത്യത്തിൽ പങ്കാളികളാകാൻ നമ്മെയും സമർപ്പിക്കാം

## ഡിസംബർ 29
## ജനനപ്പെരുനാളിനു ശേഷം
## ഒന്നാം ഞായർ
## വി. മത്തായി 2:9-15, 19-23

യിസ്രയേൽ ജനതയ്ക്കു മോശയിലൂടെ ലഭിച്ച ന്യായപ്രമാണത്തിന് നവീന ഭാഷ്യം നൽകിയ വിമോചകനാണ് യേശു. അതുകൊണ്ട് ഇരുവരുടേയും ജീവിതാരംഭങ്ങൾ തമ്മിൽ വളരെ സാമ്യമുണ്ട്. ഫറവോൻ യിസ്രായേൽ മക്കളുടെ ആൺകുട്ടികളെ കൊന്നതുപോലെ ഇവിടെ ഹേരോദാവ് ആൺകുട്ടികളെ ക്രൂരമായി വധിക്കുന്നു. (പുറ. 1:15-2:10). ഇത്തരം ഒരു വധഭീഷണിയെ അതിജീവിക്കുന്ന നവജാത ശിശു ദൈവിക രക്ഷാ പദ്ധതിയുടെ പ്രതീകമത്രെ. എന്നാൽ അത്തരം ഒരു ശിശുവിന്റെ ജനനത്തിന്റെ ഫലമായി വേദനയും, യാതനയും ഉണ്ടാകുന്നു എന്ന കാര്യവും വിസ്മരിച്ചുകൂടാ. ദൈവിക രക്ഷാപദ്ധതി വ്യക്തികളിലും ലോകത്തിലും മാന്ത്രികമായി സംഭവിക്കുന്നതല്ല അതിൽ വേദനയും, ദുഃഖവും, ത്യാഗവും അന്തർഭവിച്ചിട്ടുണ്ട്. അതിലൂടെയാണ് ദൈവോദ്ദേശ്യം നിവർത്തിക്കപ്പെടുക.

യേശുവിന്റെ ജീവിതത്തിലെ ഓരോ സംഭവങ്ങളേയും പ്രവചന പൂർത്തീകരണമായി വി. മത്തായി ശ്ലീഹാ വ്യാഖ്യാനിക്കുന്നുണ്ട്. തിരുവെഴുത്തുകൾ യേശുവിങ്കലേക്ക് വിരൽചൂണ്ടുന്നു. പഴയനിയമ പ്രവചനങ്ങളുടേയും, ദൈവത്തിന്റെ നിത്യമായ രക്ഷാപദ്ധതിയുടേയും പൂർത്തീകരണമാണ് യേശു.

ഈ രക്ഷാപദ്ധതിയിൽ മനുഷ്യരുടെ സഹായം ദൈവത്തിന് നിശ്ചയമായും ആവശ്യമുണ്ട്. ഈ യേശുവിനോടുള്ള സ്നേഹവും, ദൈവിക പദ്ധതിയോടുള്ള വിശ്വസ്തതയുമാണ് ക്ലേശകരമായ യാത്ര ചെയ്തും ഈജിപ്തിലേക്ക് പോകുവാൻ യൗസേഫിനേയും, മറിയേയും പ്രേരിപ്പിച്ചത്. മനുഷ്യരുടെ ത്യാഗപൂർണ്ണമായ സഹകരണത്തിലൂടെയാണ് ദൈവിക രക്ഷാപദ്ധതി ലോകത്തിൽ നിറവേറുന്നത് എന്ന സത്യം നാം മറന്നുപോകരുത്.

യേശുവിന്റെ ജീവിതകാലഘട്ടം പാലസ്തീന്റെ രാഷ്ട്രീയ ചരിത്രത്തിലെ മാറ്റങ്ങളുടെ കാലമാണ്. ബി. സി. നാലാം ആണ്ടിൽ ഹെരോദാ രാജാവിന്റെ മരണശേഷം പാലസ്തീന്റെ ഭാഗമായിരുന്ന യഹൂദ്യയിൽ അർക്കെലയോസ് രാജാവായി. ബി. സി. ആറാം ആണ്ടിൽ അർക്കെലയോസിനെ പുറത്താക്കി റോമാ സാമ്രാജ്യത്തിന്റെ നേരിട്ടുള്ള ഭരണാധിപത്യത്തിൻ കീഴിൽ യഹൂദ്യ വരുന്നു. ഇതോടെ യരുശലേം യെഹൂദ്യ ദേശീയവാദികളുടെ പ്രതിഷേധ പ്രചരണങ്ങൾക്കു പാത്രമാകുന്നു. എന്നാൽ ഗലീല ദേശം ഈ കാലഘട്ടത്തിൽ ശ്രദ്ധേയമായ രാഷ്ട്രീയ മുന്നേറ്റങ്ങളോ, ചരിത്ര നേട്ടങ്ങളോ ഇല്ലാത്ത പ്രാന്തപ്രദേശമായിരുന്നു. സാധാരണക്കാരായ യഹൂദന്മാരും, യഹൂദേതരും വസിച്ചിരുന്ന ദേശമായതിനാൽ മതാനുഷ്ഠാനങ്ങളിലും പിന്നോക്കമായിരുന്നു. നസ്രേത്തിൽ നിന്നും നന്മവരുമോ എന്ന ചോദ്യംതന്നെ ഈ പശ്ചാത്തലത്തിലാണ്.

യേശുവിനെ ഒരേ സമയം ദാവീദിന്റെ സന്തതിയായും നസറായനായും സുവിശേഷ ചരിത്രകാരന്മാർ ചിത്രീകരിച്ചത് പുതിയ നിയമ ചരിത്രത്തിൽ ഗലീലയ്ക്ക് സാമൂഹ്യ പ്രാധാന്യം ലഭിക്കുന്നതിന് സഹായകമായി. തങ്ങൾ ആയിരിക്കുന്ന ജീവിത സാഹചര്യങ്ങളുടെ സമ്മർദ്ദവും തിരക്കും സാധാരണക്കാരെ സംബന്ധിച്ചിടത്തോളം രാഷ്ട്രീയ കാര്യങ്ങളിൽ പങ്കാളികളാകാനുള്ള അവസരം നഷ്ടപ്പെടുത്തുന്നു. മാത്രമല്ല, കേന്ദ്രീകൃത ഭരണ സമ്പ്രദായങ്ങൾ സാധാരണക്കാരുടെ രാഷ്ട്രീയ പങ്കാളിത്തത്തെ നിഷേധിക്കുകയും ചെയ്യുന്നു. ഈ അവസര നിഷേധം ജനസമൂഹങ്ങളെ ഒരു ജനതയാക്കുന്ന പ്രക്രിയയെ വിഘ്നപ്പെടുത്തി. യേശുവിന്റെ ഗലീലയിലെ അനുഭവങ്ങൾ ഈ യാഥാർത്ഥ്യം മനസിലാക്കുന്നതിന് സഹായകമായി.

പിൽക്കാലത്ത് കേന്ദ്രീകൃത രാഷ്ട്രീയ-മത ഘടനകൾക്കു നേരെയുള്ള യേശുവിന്റെ പ്രതികരണം ഗലീലയുടെ സാമൂഹ്യ പശ്ചാത്തലത്തിന്റെ പ്രതിഫലനം കൂടിയാണ്. ആത്മീകത ലോകത്തു നിന്നു വിട്ടുമാറുന്നതല്ല, ലോകത്തെ രൂപാന്തരപ്പെടുത്തുന്നതാണ്. ആത്മിക-ഭൗതിക വേർതിരിവില്ലാതെ യേശു


## പരുമല സ്മൃതി

### പരുമല സ്മൃതി ലഭിക്കുന്ന സ്ഥലങ്ങൾ

| | | |
|---|---|---|
| പത്തനംതിട്ട | - | സെ. ബേസിൽ പ്രസ്സ്, ബേസിൽ അരമന |
| | - | സെ. തോമസ് ബുക്ക് ഷോപ്പ്, മാർ പീലക്സീനോസ് ബിൽഡിംഗ്, കെ.എസ്.ആർ.ടി.സി.ക്കു എതിർവശം. |
| പരുമല | - | പീടികയിൽ ബുക്ക്ഷോപ്പ് |
| തിരുവനന്തപുരം | - | എം.ജി.എം. ബുക്ക്ഷോപ്പ്, സ്റ്റുഡന്റ്സ് സെന്റർ |
| കോട്ടയം | - | മലങ്കരസഭ മാസിക ഓഫീസ്, ദേവലോകം |
| | - | സൺഡേസ്ക്കൂൾ ഓഫീസ്, ദേവലോകം |

ആവിഷ്കരിച്ച ജീവിതശൈലി നമുക്ക് മാർഗ്ഗദർശകവുമാണ്.

ഒരു കുടുംബാന്തരീക്ഷത്തിന്റെ പരിലാളനവും, സ്നേഹവും പക്വതയിലേക്കുള്ള വളർച്ചയ്ക്ക് ആവശ്യമായിരുന്നു. ഓരോ ശിശുവും ദൈവോദ്ദേശ്യത്തോടെ ഈ ലോകത്തിലേക്ക് വരുന്നു എന്നും അവരുടെ ദൈവിക രക്ഷാപദ്ധതിയുടെ ഭാഗമാക്കുവാൻ മാതാപിതാക്കളുടെ ത്യാഗസുരഭിലമായ ജീവിതമാതൃകയും കലവറയില്ലാത്ത സ്നേഹവും ആവശ്യമാണെന്നും ഈ ഭാഗം നമ്മെ അനുസ്മരിപ്പിക്കുന്നു. ക്രിസ്തീയ സമൂഹമെന്ന വലിയ കുടുംബത്തിനും, പുതിയ യിസ്രായേലിന്റെ പദവിയിൽ ഈ രക്ഷാകര പദ്ധതിയിൽ പങ്കാളിത്തം വഹിക്കേണ്ടതുണ്ട്.

ഈജിപ്റ്റിലേക്കുള്ള ഓടിപ്പോക്കിനെ കുറിച്ച് നിത്യചൈതന്യയതിയുടെ വാക്കുകൾ

"ആ കുട്ടിക്ക് (യേശുവിന്) ഒരു ദിവസമേ പ്രായമായിട്ടുള്ളു. എന്നിട്ടും ഞങ്ങളുടെ ദൈവത്തിന്റെ പ്രകാശം ആ മിഴികളിൽ ഞങ്ങളിൽ കണ്ടിരിക്കുന്നു. അവന്റെ ചുണ്ടുകളിൽ വിരിയുന്ന മന്ദഹാസവും ദൈവത്തിന്റേതാണ്. നിങ്ങൾ അവനെ സംരക്ഷിക്കുക. എങ്കിൽ അവൻ നമുക്ക് എല്ലാവർക്കും രക്ഷകനായി വരും".

## 2003 ജനുവരി 5
## ജനനപെരുനാളിനു ശേഷം
## രണ്ടാം ഞായർ
## വി. ലൂക്കോ 2: 40-52

ഒരു പുതുവത്സര പുലരിയിലേക്കു നാം പ്രവേശിച്ചിരിക്കുന്നു. എന്തെല്ലാം പ്രതീക്ഷകളാണ് നമ്മെ തട്ടിയുണർത്തുന്നത്. എന്താണു നമ്മുടെ സ്വപ്നം? അനുഗ്രഹകരവും, ഐശ്വര്യപ്രദവുമായ ഒരു നവവത്സരം. അതിനുള്ള ആശംസകൾ നേരുന്നു.

ഇന്നത്തെ ഏവൻഗേലിയോനിലേക്കു കടക്കാം. വേദപുസ്തകത്തിൽ യേശുവിന്റെ ജനനത്തെയും, പരസ്യശുശ്രൂഷയേയും ബന്ധിപ്പിക്കുന്ന ഏക സംഭവമാണ് ബാലനായ യേശു, യറുശലേം ദേവാലയത്തിൽ ഉപദേഷ്ടാക്കന്മാരുമായി ധർമ്മശാസ്ത്ര ചർച്ച ചെയ്യുന്നത്. ഇതു വി. ലൂക്കോസ് മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളു. യേശുവിന്റെ മുൻ, പിൻ ജീവിതത്തെ ആകമാനം വിലയിരുത്താൻ പര്യാപ്തമായ ഒരു ചെറുപ്പക്കാല ഉപാഖ്യാനമാണിത്. 25 മൈൽ പരിധിയിൽ പാർക്കുന്ന പ്രൗഢപ്രായരായ എല്ലാ യഹൂദപുരുഷന്മാരും പെസഹാ പെരുനാളിൽ സംബന്ധിക്കണമെന്ന് നിയമം അനുശാസിക്കുന്നുണ്ട്. ലോകത്തെമ്പാടുമുള്ള യഹൂദർ ആയുസിൽ ഒരിക്കലെങ്കിലും ഇതിൽ പങ്കെടുക്കാൻ അഭിലഷിക്കും. പന്ത്രണ്ട് വയസുള്ളപ്പോൾ യേശു ഇതിനൊരുമ്പെട്ടത് സവിശേഷശ്രദ്ധ അർഹിക്കുന്നു. യഹൂദ കുമാരൻ അപ്പോൾ പുരുഷ പദവിയിലേക്ക് പ്രവേശിക്കുന്നു. മേലാൽ അവൻ ന്യായപ്രമാണത്തിന്റെ പുത്രനായി ധർമ്മം ഏറ്റെടുക്കുന്നു.

മടക്കയാത്രയിൽ യേശുവിനെ കാണാതായത് ആരുടെ കുറ്റം മൂലമാണ്? തീർത്ഥാടകർ സംഘം ചേർന്നാണ് യാത്ര. സ്ത്രീകൾ നേരത്തേ തിരിക്കും. വൈകുന്നേരമാകുമ്പോഴേക്ക് നിശ്ചിത സ്ഥലത്ത് പുരുഷന്മാരും എത്തി ഇടത്താവളത്തിൽ രാപാർക്കും. മറിയ വിചാരിച്ചു, യൗസേഫിന്റെ കൂടെയായിരിക്കും യേശു എന്ന് യൗസേഫ് നേരെ തിരിച്ചും. യേറുശലേമിൽ നിന്ന് 16 കി. മീ. വടക്ക് ബീറേ എന്ന സ്ഥലത്തു വെച്ചാണ് അബദ്ധം മനസിലായതെന്ന് സ്ഥലവാസികൾ ഇന്നും വിശ്വസിക്കുന്നു. പെസഹാ ആഘോഷക്കാലത്ത് ദേവാലയത്തിന്റെ അങ്കണത്തിൽ ഉപവിഷ്ടരായി ധർമ്മബോധനം നടത്തുന്ന ഉപദേഷ്ടാക്കന്മാരുടെ സവിധത്തിലാണ് ആധി ഭീതികളോടെ അണഞ്ഞ അമ്മയപ്പന്മാർ യേശുവിനെ കണ്ടുപിടിച്ചത്. പ്രായത്തെ അതിലംഘിച്ച് ബുദ്ധിയുടെ പരകോടിയിലെത്തിയ ഒരു ബാലൻ ജ്ഞാനം കൊണ്ടും, യുക്തി കൊണ്ടും ന്യായശാസ്ത്രികളെ മിണ്ടടക്കിയെന്ന് തെറ്റിദ്ധരിക്കരുത്. "പൈതൽ വളർന്നു" എന്ന പരാമർശം ശ്രദ്ധിക്കുക. യേശുവിന്റെ ക്രമപ്രവൃദ്ധമായ വളർച്ച അംഗീകരിച്ചില്ലെങ്കിൽ തന്റെ മനുഷ്യത്വം അർത്ഥമില്ലാതാകും.

മതഗുരുക്കന്മാരുടെ സമക്ഷത്തിൽ യേശു ഉണർത്തുന്ന ചില ചിന്തകൾ

a) മതഗുരുക്കന്മാരുടെ പ്രബോധനം ശ്രദ്ധിക്കുകയും, അവരോട് ചോദ്യങ്ങൾ ചോദിക്കുകയും ചെയ്യുകയായിരുന്നു യേശു. വിദ്യാധനം ആർജ്ജിക്കുന്നതിന്റെ മൗലിക പ്രമാണമാണ് ശ്രദ്ധിക്കുക, ചോദിക്കുക എന്നുള്ളത്. ഗുരുവിന്റെയും, ശിഷ്യന്റേയും ധർമ്മങ്ങൾ ഇതിൽ അന്തർഭവിക്കുന്നു. റബ്ബിമാർക്ക് അനുപേക്ഷണീയമായ ഔപചാരിക ഉപരിപഠനം യേശു നടത്താനിടയില്ലെങ്കിലും നസ്രേത്തിലെ സുനഗോഗിൽ പ്രാഥമികാഭ്യസനം നടത്തിക്കാണും. പഠനഗ്രന്ഥമായ പഴയനിയമത്തിൽ അവഗാഹം നേടിയിരുന്നതിന്റെ തെളിവാണ് തന്റെ പ്രഭാഷണങ്ങളിൽ ആവശ്യാനുസരണം അതിൽ നിന്നുപയോഗിച്ച നിരവധി ഉദ്ധരണികൾ.

നമുക്ക് സൗകര്യങ്ങൾ വർധിക്കുന്നതനുസരിച്ച് ദൈവാരാധനയിലും, കുടുംബ പ്രാർത്ഥനകളിലും നാം ശുഷ്കാന്തിയില്ലാത്തവരായിത്തീരുന്നുണ്ടോ? നമ്മുടെ കുഞ്ഞുങ്ങളെ സണ്ടേസ്ക്കൂളിലും, ദൈവപരിചയത്തിലും വളർത്തുന്നുണ്ടോ? പെരുനാൾ കഴിഞ്ഞ് എല്ലാവരും മടങ്ങിപ്പോയിട്ടും യേശു പോകുവാൻ ധൃതി കൂട്ടുന്നില്ല. ദൈവവചനം പഠിക്കുന്നതിന് തയ്യാറെടുക്കുന്നു. ദൈവവചനത്തിൽ മക്കൾക്കു താത്പര്യം ഉണ്ടാകണമെങ്കിൽ മാതാപിതാക്കൾ മക്കൾക്ക് പഠിപ്പിച്ചുകൊടുക്കണം.

b) യേശുവിന്റെ നിയുക്തതാബോധം മാതാവിനോട് ചോദ്യരൂപത്തിലുള്ള പ്രത്യുത്തരത്തിൽ സുവ്യക്തമാണ് "..... എന്റെ പിതാവിന്റെ ഭവനത്തിൽ ഞാൻ ഇരിക്കണം എന്നുള്ളത് നിങ്ങൾക്കറിഞ്ഞു കൂടേ? ഈ ഉറപ്പ് മാതാപിതാക്കളിൽ നിന്നാണ് മക്കൾക്ക് ലഭിക്കേണ്ടത്. മാതാപിതാക്കളായ പലർക്കും ദൈവവുമായി ബന്ധമില്ലാത്തതിനാൽ മക്കളെ ഈ ബന്ധത്തിലേക്ക് കൊണ്ടുവരുവാൻ സാധിക്കുന്നില്ല എന്നുള്ളത് ചിന്തനീയമാണ്.

മക്കൾക്കായി ധാരാളം പണം സമ്പാദിക്കുവാൻ ബദ്ധപ്പെടുന്ന മാതാപിതാക്കൾ മക്കളുടെ വിശ്വാസ രൂപീകരണത്തിൽ ശ്രദ്ധിക്കാതിരിക്കുന്നത് അവരോടുള്ള വലിയ ദ്രോഹമാണ് ചെയ്യുന്നത്. ദൈവവിശ്വാസത്തിൽ, ആരാധനാ, ജീവിതത്തിൽ അവരെ വളർത്തിക്കൊണ്ടുവരുവാനുള്ള ചുമതല അവരുടെ മാമോദീസായിൽ നാം ഏറ്റെടുത്തിട്ടുള്ളതാണ്. ആ കർത്തവ്യം നാം പാലിക്കണം. യേശുക്രിസ്തു പിതാവിന്റെ പ്രേഷകനെങ്കിൽ നാം പ്രേഷക പ്രേഷകരാണ്. സഭയോടും, ആരാധനയോടും വിമുഖത കാണിക്കുന്ന കുടുംബങ്ങളെ നമുക്ക് ദൈവസന്നിധിയിൽ ഓർത്ത് അവരുടെ മടങ്ങിവരവിനായി പ്രാർത്ഥിക്കാം.

# വിശ്വാസപാഠം

ഒരു ഉപദേശിയുടെ പ്രസംഗത്തിലെ ഒരു ഭാഗം ശ്രദ്ധിക്കുക-പത്രോസ് പാപം ചെയ്തു. അവൻ ക്രിസ്തുവിങ്കലേക്കു നോക്കി കൈപ്പോടെ കരഞ്ഞു. അവന് പാപക്ഷമ ലഭിച്ചു. യൂദായും പാപം ചെയ്തു -അവൻ യഹൂദ പട്ടക്കാരോടും, മേൽപ്പട്ടക്കാരോടും ഞാൻ പാപം ചെയ്തു പോയി എന്നേറ്റു പറഞ്ഞു. അതിനു അവർ കൊടുത്ത മറുപടി 'അതിനു ഞങ്ങൾ എന്തു വേണം. നീ തന്നെ നോക്കിക്കൊൾക' (വി. മത്താ. 27:4) എന്നായിരുന്നു. ആ സ്ഥിതിക്ക് ക്രിസ്തുവിനോടല്ലാതെ, പട്ടക്കാരനോട് ഏറ്റുപറഞ്ഞു കുമ്പസാരിച്ചാൽ എന്തു ഗുണം?

ഇതാണ് തിരുവചനം കൊണ്ട് നിഷ്കളങ്കനായ സാധാരണക്കാരനെ വഞ്ചിക്കുന്നതിന്റെ മറ്റൊരുദാഹരണം. സത്യം മറച്ചുവച്ചുകൊണ്ടുള്ള പ്രകടനം. ചോദ്യത്തിൽ പറയുന്നതിന്റെ അദ്ധ്യായവും, വാക്യവും പറയും. അതോടെ നാം വീഴുകയും ചെയ്യും.

നാലുപേർ വഹിച്ചുകൊണ്ടുവന്ന പക്ഷവാതക്കാരനോട്, "മകനേ നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു' എന്ന് കർത്താവ് പറഞ്ഞപ്പോൾ 'ഇവൻ ദൈവദൂഷണം പറയുന്നു ദൈവത്തിനല്ലാതെ ആർക്കു പാപം മോചിപ്പാൻ സാധിക്കും? എന്ന് കൂടിയിരുന്ന യഹൂദന്മാർ പറഞ്ഞു. എന്നു പറഞ്ഞാൽ കർത്താവിന്റെ കാലത്തെ യഹൂദന്മാർ ദൈവത്തിന് മാത്രമേ പാപമോചനാധികാരമുള്ളു എന്ന് വിശ്വസിക്കുന്നവരായിരുന്നു. ആ കാലത്താണ് യൂദാ ചെന്ന് ഞാൻ പാപം ചെയ്തു എന്ന് ഏറ്റുപറഞ്ഞത്. ഞങ്ങൾ അതിനെന്തുവേണം എന്ന മറുപടി. അല്ലാതെ അവർ എന്തു പറയാൻ.

യേശുക്രിസ്തു, തന്റെ ശിഷ്യന്മാർക്കും ശിഷ്യന്മാർ സഭയിലെ പുരോഹിതന്മാർക്കും പാപം മോചിക്കാനുള്ള അധികാരം നൽകിയത് കർത്താവിന്റെ ഉയിർപ്പിനുശേഷം മാത്രം ആണ്. ഈ സത്യം ഉപദേശി മറച്ചുവച്ചു.

കുമ്പസാരിക്കുന്നതിനു പട്ടക്കാരനോട് ഏറ്റുപറയേണ്ടതുണ്ടോ? ദൈവമാണോ, പട്ടക്കാരനാണോ പാപങ്ങൾ മോചിക്കുന്നത്?

പാപമോചനാധികാരം: കർത്താവ് തന്റെ സഭയ്ക്ക് പാപം മോചിക്കുന്നതിനും നിർത്തുന്നതിനും ഉള്ള അധികാരം കൊടുത്തിട്ടുണ്ട്. (മത്താ. 16:19, 18:18, യോഹ. 20:21-23). കർത്താവ് അപ്പോസ്തോലന്മാർക്ക് കൊടുത്ത അധികാരം സഭയ്ക്ക് കൊടുത്ത അധികാരമാണ്. പുരോഹിതൻ പാപങ്ങൾ കേട്ടതിനുശേഷം പാപമോചനം കൊടുക്കേണ്ടതാണോ എന്ന്, പട്ടക്കാരൻ വിവേചനപൂർവ്വം നിശ്ചയിക്കേണ്ടിയിരിക്കുന്നു. ഏറ്റുപറച്ചിലിനോടൊപ്പം പട്ടക്കാരന്റെ ഉപദേശവും ആവശ്യം. പട്ടക്കാരൻ മോചിക്കുന്നതും, ദൈവം മോചിക്കുന്നതും രണ്ടായിട്ടല്ല കർത്താവു പറയുന്നത്-പട്ടക്കാരൻ മോചിക്കുമ്പോൾ ദൈവവും മോചിക്കുന്നു. കർത്താവ് പറയുന്നത്-വ്യക്തമായി മനസ്സിലാക്കുക-നിങ്ങൾ ആരുടെ പാപങ്ങൾ മോചിക്കുന്നുവോ അവർക്കു മോചിക്കപ്പെടും അതായത് ദൈവത്താൽ മോചിക്കപ്പെടും എന്നാണ്.

പട്ടക്കാരനോട് പാപം ഏറ്റുപറയുന്ന രീതി എന്നു മുതലുണ്ടായി?

അപ്പോസ്തോലിക കാലം മുതലുണ്ടായി. അപ്പോ. പ്ര. 19-18 വായിക്കുക. സുറിയാനി വേദപുസ്തക പരിഭാഷയിൽ മേൽ പറഞ്ഞ വാക്യം-തങ്ങളുടെ തെറ്റുകൾ അറിയിക്കുകയും തങ്ങൾ ചെയ്തിരുന്നത് ഏറ്റു പറയുകയും ചെയ്തു എന്നാണ്. (പരസ്യമായിട്ടല്ല, രഹസ്യമായിത്തന്നെ).

**ചില പുരാതന രേഖകൾ**

**1. തെർത്തുല്യൻ (AD 155-240)**

ഏറ്റുപറച്ചിലിന് മുമ്പുള്ള ഒരുക്കങ്ങളെ കുറിച്ച് പറഞ്ഞതിനു ശേഷം പട്ടക്കാരുടെ മുമ്പിൽ, ദൈവത്തിന്റെ സങ്കേതസ്ഥാനങ്ങളുടെ മുമ്പിൽ മുട്ടുകുത്തുക. അവരുടെ മുമ്പിൽ (പട്ടക്കാരുടെ കാല്ക്കൽ) നിങ്ങൾ മുട്ടുകുത്തുമ്പോൾ ക്രിസ്തുവുമായിട്ടാണ് നിങ്ങൾ ഇടപെടുന്നത്. നിങ്ങളിൽ നിന്നും നരകത്തെ മാറ്റിത്തരുന്നത് ഏറ്റുപറച്ചിൽ (കുമ്പസാരം) ആണെന്ന് ഓർത്തുകൊൾക.

**ഒറിജൻ (185-253)**

നാം ദൈവത്തോടു മാത്രമല്ല, നമ്മുടെ വ്രണങ്ങളും പാപങ്ങളും സുഖപ്പെടുത്താൻ കഴിവുള്ളവരുടെ മുമ്പിലും നമ്മുടെ പാപങ്ങളെ വെളിവാക്കണം. അപ്പോൾ ദൈവത്താൽ നമ്മുടെ പാപങ്ങൾ മായിച്ചുകളയപ്പെടും. (blotted out).......കർത്താവിന്റെ ഒരു പുരോഹിതനോട് (a priest of the Lord) അവന്റെ പാപം ഏറ്റുപറയണം. പാപത്തിന്റെ ഏറ്റുപറച്ചിൽ പാപമോചനം പ്രദാനം ചെയ്യുന്നു.

**വി. സിപ്രിയൻ (A.D. 251)**

തങ്ങളുടെ കുറ്റങ്ങളെ ഏറ്റുപറയുന്നതിനു മുമ്പായി-പട്ടക്കാരൻവഴിയായുള്ള ആ ശുശ്രൂഷ മൂലം (കുമ്പസാരം) അവരുടെ മനഃസാക്ഷിയെ സംശുദ്ധമാക്കുന്നതിനു മുമ്പായി-തിരുശരീര രക്തങ്ങൾ അനുഭവിച്ചാൽ കർത്താവിന്റെ ശരീരത്തോടും, രക്തത്തോടും മഹാ പാതകമാണ് ചെയ്യുന്നത്. .......നിയമമനുസരിച്ച് അവർ കുമ്പസാരത്തിനായി വരികയും മെത്രാന്റെയും, പട്ടക്കാരന്റെയും, കൈവയ്പുമൂലം വി. കുർബ്ബാനാനുഭവത്തിനുള്ള യോഗ്യത പ്രാപിക്കുകയും ചെയ്യട്ടെ. സഭയ്ക്കു വെളിയിൽ-കെട്ടാനും അഴിക്കാനുമുള്ള കഴിവില്ലാത്തടത്ത് ഒന്നും കെട്ടാനോ, അഴിക്കാനോ സാധ്യമല്ലതന്നെ. ആകയാൽ പാപം മോചിക്കാനുള്ള അധികാരം അപ്പോസ്തോലന്മാർക്കും, ക്രിസ്തുവിനാൽ അയയ്ക്കപ്പെട്ട ഇവർ സ്ഥാപിച്ചിട്ടുള്ള സഭകൾക്കും അവരുടെ സ്ഥാനത്ത് പട്ടം കെട്ടപ്പെട്ട (ordained) അവരുടെ പിൻഗാമികൾക്കും അത്രെ. പാപമോചനത്തിന് ആദിമസഭ മുതലേ എന്തു ചെയ്തിരുന്നു എന്ന് കാണിക്കാനാണ് ഇത്രയും പറഞ്ഞത്. അപ്പോസ്തോലന്മാരിൽ നിന്നും ലഭിച്ച് ഇക്കാലത്തോളം നിലനിന്നവ, രണ്ടു വേദവാക്യം ഉപയോഗിച്ച് തകർക്കാൻ ശ്രമിക്കുന്ന 'ആധുനികരുടെ' പാപമോചനത്തിനായി നമുക്കു പ്രാർത്ഥിക്കാം.

 7-ാം പേജിൽ നിന്നു തുടർച്ച

cism" (അഗസ്റ്റീൻ താങ്കളുടെ വിമർശനത്തെ അതിജീവിക്കും) ശരിയായിരിക്കാം. പക്ഷേ മാർ ഗ്രീഗോറിയോസിന്റെ ഖണ്ഡന വിമർശനത്തെ ഗൗരവമായിട്ടെടുക്കുന്ന നിരവധി ശിഷ്യൻമാർ അദ്ദേഹത്തിന് പാശ്ചാത്യ രാജ്യങ്ങളിലുണ്ട്.

അഗസ്റ്റീനെ നിരൂപണം ചെയ്യുന്നതിന് മാർ ഗ്രീഗോറിയോസിനെ സഹായിച്ചത് നാലാം നൂറ്റാണ്ടിന്റെ പകുതിയിൽ, ഏഷ്യൻ പ്രദേശമായ കപ്പദോക്യയിൽ (ഇന്നത്തെ തുർക്കിയുടെ ഏഷ്യൻ ഭാഗം) ജനിച്ച നിസ്സായിലെ ഗ്രീഗോറിയോസ് എന്ന പൗരസ്ത്യ സഭാ ഗുരുവാണ്. വലിയ ദാർശനികനും ദൈവശാസ്ത്രജ്ഞനുമായിരുന്ന നിസ്സായിലെ ഗ്രീഗോറിയോസ് പാശ്ചാത്യനല്ലായിരുന്നതുകൊണ്ടാകാം അഗസ്റ്റീനെപ്പോലെ അറിയപ്പെട്ടില്ല. പക്ഷേ അദ്ദേഹത്തിന്റെ ചിന്തയും ക്രിസ്തീയ വ്യാഖ്യാനവും ബൈബിളിനോടും ഏഷ്യൻ ചിന്തകളോടും പൗരസ്ത്യ ആദ്ധ്യാത്മികതയോടും ആഴമായി ബന്ധപ്പെട്ടിരിക്കുന്നു. അദ്ദേഹം പാശ്ചാത്യ സഭയുടെയും അംഗീകൃത ഗുരുവും പിതാവുമാണെങ്കിലും പാശ്ചാത്യർ അദ്ദേഹത്തെ വേണ്ട വിധം മനസിലാക്കിയില്ല. റോമൻ സംസ്കാരത്തിന്റെ സന്താനമായ അഗസ്റ്റീനെയാണ്, ഏഷ്യാക്കാരനായ ഗ്രീഗോറിയോസിനേക്കാൾ അവർ ഇഷ്ടപ്പെട്ടതെന്ന് തോന്നുന്നു.

നിസ്സായിലെ ഗ്രീഗോറിയോസിന്റെ ചിന്തയനുസരിച്ച് ഈശ്വരനും മനുഷ്യനും പ്രപഞ്ചവും നമ്മുടെ ചിന്തയിൽ വ്യതിരിക്തമായി നിലകൊള്ളുന്നുവെങ്കിലും അവയ്ക്ക് തമ്മിൽ ആഴമായ സത്താപരമായ ബാന്ധവമുണ്ട്. ഈശ്വരന്റെ സ്നേഹത്തിൽ നിന്നും ഇച്ഛയിൽ നിന്നുമാണ് സകലവും ഉൽഭൂതമായത്. ദൈവം തന്റെ സാദൃശ്യവും സ്വരൂപവും മനുഷ്യനിലേക്ക് പകർന്നിരിക്കുന്നു. അങ്ങനെ മനുഷ്യനും ദൈവവും തമ്മിലുള്ള വ്യതിരിക്തതയെ മറികടക്കുന്ന സാരൂപ്യമുണ്ട്. ഈശ്വര സത്തയുടെ സ്വഭാവത്തിൽ പങ്കു ചേരുവാൻ മനുഷ്യൻ വിളിക്കപ്പെട്ടിരിക്കുന്നു. പ്രത്യേകിച്ചും സ്വാതന്ത്ര്യം, നന്മ, മഹത്വം എന്നിവയിൽ, അതുകൊണ്ട് മനുഷ്യജീവിതം യോഗസാധനയാണ്. മനുഷ്യ ഭാഗധേയം ഈശ്വര സ്വഭാവം പ്രാപിക്കലാണ്. ഫെയോസിസ് (Theosis) എന്ന ഗ്രീഗോറിയോസും പൗരസ്ത്യ വേദ പണ്ഡിതന്മാരും വിളിക്കുന്ന ഈശ്വര സായൂജ്യം (ദൈവീകരണം) മനുഷ്യന് കൽപ്പിച്ചിട്ടുള്ളതാണ്. ദൈവത്തിന്റെ സാരൂപ്യവും സാദൃശ്യവുമാണ് മനുഷ്യൻ എന്ന് ഉൽപത്തി പുസ്തകത്തിൽ പറഞ്ഞിരിക്കുന്നത് സമ്പൂർണ്ണമായ അർത്ഥത്തിൽ നാം കാണുന്നത് യേശുക്രിസ്തുവിലാണ്. ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മെയും അതേ ക്രിസ്തു രൂപം പ്രാപിക്കുവാനായി പ്രചോദിപ്പിക്കുകുയം നയിക്കുകയും ചെയ്യുന്നു.

മനുഷ്യ സ്വാതന്ത്ര്യം ഇവിടെ നിർണ്ണായകമാണ്. ദൈവം തന്റെ സ്വഭാവത്തിന്റെ ഈ സവിശേഷത മനുഷ്യനും നൽകിയിരിക്കുന്നു. അതുകൊണ്ട് ദൈവം മനുഷ്യനെ തന്റെ അടിമയായിട്ടോ, യന്ത്രമായിട്ടോ, ഉപകരണമായിട്ടോ അല്ല സൃഷ്ടിച്ചിരിക്കുന്നത്. തന്റെ കൂട്ടാളിയും പങ്കാളിയുമായിട്ടാണ്. മനുഷ്യന് തന്റെ സ്വാതന്ത്ര്യം ഉപയോഗിച്ച് ഈ പങ്കാളിത്വത്തിന്റെ അനന്ത മേഖലകളിലേക്ക് പ്രവേശിക്കാം. അല്ലെങ്കിൽ ഉണ്മയുടെ വിളിയെ നിരസിച്ച് ഇല്ലായ്മയുടെ തമോഗഹ്വരങ്ങളിലേക്ക് പിൻവലിയാം.

മനുഷ്യവർഗത്തിന് പാപം ചെയ്യുവാനുള്ള പ്രവണതയുണ്ട് എന്നത് ശരി തന്നെ. ദൈവവും പ്രകൃതിയുമായും ഐതര്യം (Alienation) സംഭവിച്ചിട്ടുണ്ട്. പക്ഷേ തന്റെ സ്വാതന്ത്ര്യവും ദൈവാത്മാവിന്റെ മാർഗ്ഗദർശനവും ഉപയോഗിച്ച് തിന്മയെ മറികടക്കുവാൻ മനുഷ്യന് കഴിയും. അത് ദൈവം ബഹുമാനിക്കുന്ന മനുഷ്യാന്തസ്സിന്റെ ഭാഗമാണ്. അഗസ്റ്റീനെപ്പോലെ, മനുഷ്യന്റെ ഇച്ഛ നന്മ ആഗ്രഹിക്കുവാൻ പോലും കഴിവില്ലാത്ത വിധം അന്ധകാര നിബിഢമായി എന്ന് നിസ്സായിലെ ഗ്രീഗോറിയോസ് പഠിപ്പിക്കുന്നില്ല. നേരേമറിച്ച് മനുഷ്യനിലുള്ള ഈശ്വര ചൈതന്യത്തിന് പാപം മൂലം മങ്ങലേറ്റിട്ടുണ്ടെങ്കിലും അവന്റെ ആത്മ ജ്യോതിസ് ഇപ്പോഴും കെട്ടുപോയിട്ടില്ല. നന്മയിലേക്കുള്ള അനുക്രമമായ ആരോഹണം മൂലം അതിനെ ജ്വലിപ്പിക്കുവാൻ കഴിയും എന്നു തന്നെ നിസ്സായിലെ ഗ്രീഗോറിയോസ് പഠിപ്പിച്ചു.

മനുഷ്യന് മാത്രമല്ല, മനുഷ്യനിലൂടെ സർവ്വ സൃഷ്ടിക്കും ഇതുപോലെ ഈശ്വരോന്മുഖമായി ചലിക്കുവാനുള്ള സ്വാതന്ത്ര്യവും പ്രചോദനവും ദൈവം നൽകിയിരിക്കുന്നു. അതുകൊണ്ട് മനുഷ്യൻ സൃഷ്ടിയുടെ പുരോഹിതനാണ്, സർവ്വ ലോകത്തിന്റെയും നന്മയ്ക്കും സന്തോഷത്തിനും വേണ്ടി ദൈവ സന്നിധിയിൽ നിലകൊള്ളുന്നവനാണ് എന്ന ആശയം പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി വികസിപ്പിക്കുന്നു. സർവ്വ സൃഷ്ടിയും ദൈവപുത്രന്മാരുടെ വെളിപാടിനുവേണ്ടി കാത്തിരിക്കുന്നു, സൃഷ്ടി സ്വാതന്ത്ര്യത്തിനായി പ്രസവ വേദനപ്പെട്ട് ഞരങ്ങുന്നു" എന്നിങ്ങനെ പൗലോസ് അപ്പോസ്തോലൻ പറയുന്ന സംഗതികൾ ഇവിടെ പൗരസ്ത്യ ചിന്തയുടെ അടിസ്ഥാനമാണ്.

ഇതേ അടിസ്ഥാനത്തിലാണ് മനുഷ്യനിലുള്ള നന്മകളെയു ഇതര മതവിശ്വാസങ്ങളുടെ ആധ്യാത്മിക മാനങ്ങളെയും ഗ്രിഗോറിയോസ് തിരുമേനി കാണുന്നത്. നന്മ എവിടെ, ആരിൽ കണ്ടാലും സ്വീകാര്യമാണ്. എല്ലാ നന്മകളുടെയും ഉറവിടം ദൈവമാണ്. നന്മയെ ക്രിസ്തീയമെന്നോ അക്രൈസ്തവമെന്നോ വേർതിരിക്കുവാൻ സാധ്യമല്ല, പാശ്ചാത്യ ഗുരുവായ ആഗസ്റ്റീനിൽ നിന്ന് വിരുദ്ധമായിട്ടാണ് ഇക്കാര്യത്തിൽ നിസ്സായിലെ ഗ്രീഗോറിയോസും അദ്ദേഹത്തിന്റെ ശിഷ്യനായ ഇരുപതാം നൂറ്റാണ്ടിലെ പൗലോസ് മാർ ഗ്രീഗോറിയോസും ചിന്തിച്ചത്. പൗരസ്ത്യ സഭയുടെ ഈ ചിന്തയുടെ പിൻബലത്തിലാണ് ലോകത്തിൽ പല തരത്തിലുള്ള ബൗദ്ധീക പ്രസ്ഥാനങ്ങളിലും സംഘടനകളിലും മാർ ഗ്രീഗോറിയോസ് പ്രവർത്തിച്ചത്. അത് സോവിയറ്റ് യൂണിയനിലെയോ, കേരളത്തിലെയോ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനമാണെങ്കിലും, ലോക സഭാ കൗൺസിലാണെങ്കിലും ഹൈന്ദവ, ജൈന, ബൗദ്ധ മതങ്ങളാണെങ്കിലും എല്ലാവരോടും ഒപ്പം പ്രവർത്തിക്കുവാൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് യാതൊരു മടിയും ഇല്ലായിരുന്നു. ക്രിസ്തുവിലുള്ള തന്റെ ആഴമായ

FR. BIJESH PHILIP

# Fight against HIV/AIDS, the most Horrible Terrorist of Mankind

"We have long given up the habit of listening to prophets. But we can not afford not to listen to this virus (HIV)."With these words Dr. Jacob John, Vellore, a pioneer of working with HIV in India and also a member of Indian Orthodox Church is awakening us to the magnitude of the crises of HIV/AIDS. Human Immuno deficiency Virus seems to impart the message that human kind is in dire need of a behavioral change accepting the centrality and authority of God once again for its survival . Any way when the world is witnessing 16000 new infections everyday we cannot close our eyes or ears to this virus.

Most of the Virologists think that HIV is not a recently mutated virus but existed for a long time and began spreading only recently. Somewhere in this world this virus had somehow existed as human parasite for centuries, waiting for us to open the Pandora's Box. HIV which is a complex chemical without life becomes alive only inside the human body. As the doctor says it has no survival instinct, no direction, and no life except what we offer it, either out of ignorance, foolishness or irresponsibility to each other. No vaccine or remedy has been developed so far to annihilate HIV which destroys the natural human immunity making the person vulnerable to all kinds of diseases. However we have to respond to this clarion call and act responsibly so that no new human being is a link in the chain of transmission. Thus the epidemic should gradually die out or HIV should once again go back to the pre-pandemic phase.

**Myths and truths**

It has been estimated that more than 343 lakh people world wide are infected with HIV. 186 lakh people have already died because of AIDS. It is estimated that by 2020 about 20 million children will be orphaned due to this virus.

According to the National AIDS Control Organization (NACO) report of May 2000 India is having the highest number of HIV infections in the world. As per the 2002 statistics the total number of HIV infected persons in India is close to 40 lakh. The HIV virus, since its isolation in 1986 in

---

വിശ്വാസത്തിന്റെ വിവക്ഷകളാണ് മനുഷ്യ നന്മയ്ക്ക് വേണ്ടിയുള്ള ഈ സഹപ്രവർത്തനവും പരസ്പര ബഹുമാനവുമെന്നദ്ദേഹം ഉറച്ചു വിശ്വസിച്ചു. പുതിയൊരു മനുഷ്യരാശിയുടെ സൃഷ്ടിക്കായി അത്യാകാംക്ഷയോടെ കാത്തിരുന്ന ഒരാളായിരുന്നു ഗ്രിഗോറിയോസ് തിരുമേനി. അതുകൊണ്ട് എവിടെയാണ് ജീവന്റെ തുടിപ്പ്, എവിടെയാണ് ചിന്തയുടെ തിളക്കം, എവിടെയാണ് ഭാവനയുടെ വിലാസം, ആരിലാണ് നന്മയുടെ അരുണോദയം, എങ്ങനെ എവിടെ ആരിലാണ് പുതുയുഗത്തിന്റെ മാറ്റൊലി എന്ന് അവിരാമം ശ്രദ്ധിച്ചുകൊണ്ടിരുന്ന ആളായിരുന്നദ്ദേഹം. നമ്മിൽ പലരെയും സന്തോഷിപ്പിക്കുകയോ, ആകുലപ്പെടുത്തുകയോ ചെയ്യുന്ന കൊച്ചു കൊച്ചു കാര്യങ്ങളൊന്നും അദ്ദേഹത്തിന്റെ ബോധമണ്ഡലത്തെ അലസോരപ്പെടുത്തിയില്ല. ബുദ്ധി ബോധമാണെന്നും, ബോധം ജ്ഞാനമാണെന്നും, ജ്ഞാനം പ്രകാശമാണെന്നും, പ്രകാശം ഈശ്വര തേജസ്സിന്റെ അമൃതവർഷമാണെന്നും ധരിച്ച അദ്ദേഹം തന്റെ ബുദ്ധിയെ വീണ്ടും വീണ്ടും ജ്വലിപ്പിക്കുവാൻ ശ്രമിച്ചു. ഈ അർത്ഥത്തിൽ അദ്ദേഹം ശ്രേഷ്ഠനായ ബുദ്ധിജീവിയായിരുന്നു.

പുതിയ മനുഷ്യന്റെ സ്വഭാവമായി ഗ്രീഗോറിയോസ് തിരുമേനി കണ്ടത് നന്മയിലേക്കുള്ള വളർച്ചയാണ്. ഇവിടെ നന്മ എന്നത് നല്ല കാര്യങ്ങൾ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നത് മാത്രമല്ല, ദൈവത്തിന്റെ സ്വഭാവമാണ് നന്മ. ദൈവം നന്മയാണ്. പുരാതന ഗ്രീക്ക് ദർശനത്തിലും അതിന്റെ സ്വാധീനം സ്വീകരിച്ച പൗരസ്ത്യ ക്രിസ്തീയ ചിന്തയിലും agathos എന്നാൽ പരമമായ നന്മയാണ്. Kalos പരമമായ സൗന്ദര്യമാണ്. ആത്യന്തിക യാഥാർത്ഥ്യത്തിന്റെ സത്തയെ വിശേഷിപ്പിക്കുവാൻ ഈ രണ്ട് പദങ്ങളും ഒരുമിച്ച് ഉപയോഗിച്ചിട്ടുണ്ട്. സത്യം, ശിവം, സുന്ദരം എന്ന് നാം ഭാരതത്തിൽ പറയുന്നതുപോലെ. അപ്പോൾ നന്മയുള്ള മനുഷ്യൻ എന്നാൽ, തന്റെ ആത്യന്തിക ഭാഗധേയമായ ദൈവീകരണത്തിൽ പുരോഗമിക്കുന്നവൻ എന്നാണ് അർത്ഥം. ഈ പരിവർത്തനം മനുഷ്യനും മനുഷ്യനിലൂടെ പ്രപഞ്ചത്തിനും സാധ്യമാണ് എന്ന ചിന്ത ഗ്രീഗോറിയോസ് തിരുമേനിയുടെ സാമൂഹികവും രാഷ്ട്രീയവും പ്രത്യയശാസ്ത്രപരവുമായ താത്പര്യങ്ങളെല്ലാം ഈ ദർശനത്തിൽ നിന്ന് ഉയിർകൊള്ളുന്നവയാണ്.

സ്വാതന്ത്ര്യം എന്ന ആശയം അദ്ദേഹത്തിന് പ്രിയംകരമാണ്. ദൈവസ്വഭാവം സ്വാതന്ത്ര്യമാണ്. അതാണ് സസ്നേഹം ദൈവം മനുഷ്യനിലേക്ക് പകർന്നിരിക്കുന്നത്. സാമൂഹികമായി അടിമത്വബോധവും മനശാസ്ത്രപരമായി കുറ്റബോധവും ഇല്ലാത്ത സ്വാതന്ത്ര്യവും സർഗാത്മകവുമായ മനുഷ്യ സമൂഹത്തെയാണ് അദ്ദേഹം ദർശിച്ചത്. യേശുക്രിസ്തുവിൽ താൻ കണ്ട മനുഷ്യത്വത്തിന്റെയും ദൈവത്വത്തിന്റെയും സമഞ്ജസസമ്മേളനം ഇക്കാര്യത്തിൽ വഴികാട്ടിയും മാതൃകയുമായിത്തീരുന്നു.

*(തൃശൂർ സാഹിത്യ അക്കാദമിയിൽ നടന്ന ഒരു അനുസ്മരണ സമ്മേളനത്തിൽ ചെയ്ത പ്രസംഗം)*

Tamil Nadu which was just 5 years after its first detection in the world, it has spread to almost every state in the country. In an informative report published in Asian Age Nov 10 , 02 with the title 'Ugly side of AIDS shows in Indian villages' the officials of Govt Hospital for Thoracic Medicine at Tambaram near Chennai (GHTM)which is famous for the treatment of AIDS patients, say that around 1000 new cases are reported there in each month . They highlight clear pointers to the fact that HIV in India is galloping upwards. Now it has been proven beyond doubt that HIV is no more limited to cities but spreading to villages where 73 % of country's one billion people live majority of whom are illiterate, poor and ignorant of this epidemic.

A decade ago women seemed to be on the periphery of the epidemic .Today they are at the center. In AP, Manipur , Mizoram , Nagaland , Tamilnadu , Karnataka and Maharashtra , HIV prevalence has reached over 1% among women attending ante natal clinics . The infection is no more concentrated among urban sex workers and their clients and in drug injectors but has spread to the general population.

Truths regarding the infection are also very significant. About one week after the exposure, any one infected with HIV becomes infectious to others and remains infectious for the rest of their life. The effects of HIV in the human defense system may not be visible for between 2to 10 years in adults , though babies usually become ill much sooner . Through out this period of apparently normal health, infected persons can pass HIV on to others.

HIV is not passed on by normal social contacts such as sharing meals or shaking hand. HIV is not transmitted through mosquitoes, bedbugs, and pets or through coughing and sneezing, or by sharing of common articles like cups, spoons, plates drinking glasses towels sheets etc. Using a public toilet, taking care of an HIV infected, eating food prepared by an HIV infected, being spat on by a person with AIDS are other no risk activities. Instead of alienating them on the basis of myths and fears, everybody should feel happy to interact with an HIV infected in work place school or a place of worship. The HIV infected is in dire need of love, warmth and understanding.

### Progress in Christification

Our calling is to acquire the holiness of Christ, the perfect image of God. Salvation is becoming like Christ. Unceasing communion with the Holy Trinity removes the block of raging passions and prepares the ground for the germination of the hidden seeds of divine virtues in humans. Each spiritual exercise especially the sacrament of repentance and Holy Qurbana renews our union with God and materializes the deification mentioned above. It is noteworthy that in one of the prayers before receiving communion, we pray that "by thy holy Body, my lust may be lulled and by the drink of thy living chalice my passions may be quenched ..." In the midst of the globalization of the promiscuous culture which is prominent in the west, it is essential to make use of this remedy with full consciousness and preparations. Holy Qurbana, which is Christ Himself, is not only the medicine of immortality but also the best preventive medicine against HIV/AIDS.

Yoga, the ultimate aim of which is union with God ensures health of body mind and spirit This can meaningfully be integrated with christian spiritual exercises like 'Jesus Prayer' and used for greater achievement of self control and equanimity . Fasting, lent, prayer and so on seem to be many times more useful than they were in previous centuries. Irrespective of the means of our cooperation with God, the ultimate source of the fullness of life is God alone.

### All Merciful God and AIDS

God who created everything out of His amazing love is with His creation and is very much concerned about the welfare of the human and nonhuman creation. How can we think that the most compassionate God who is merciful even to the wicked (Lk.6:35, Mt.5:45) punishes humans with AIDS for their irresponsible behavior. The God who gave free will as a gift to humans respects the use of their free will. When the free will is misused for some unlawful pleasures it is quite natural that corresponding aftermath comes upon humans. Since humankind is one, a few people's sinful actions or negligence can have a corporate effect because of which the innocent may also suffer. So it is desirable to understand HIV/AIDS better as **a consequence rather than a punishment from God.**

Sometimes God permits something painful to happen in history so that the creation could be renewed through the experience of struggle and suffering. St. Irenaeus wrote in his Against Heresies in second century about the fall of the ancestral parents as a blessing in disguise which helps mankind to have an ethical progress in history. The point he raises is that the bitter experience of evil can induce an aversion to it as well as affinity to good in obedience to God's will. Since the spread of HIV/AIDS is relatively a new thing it will take more time to make an assessment of the ethical evolution of mankind or the formation of a new humanity through this ordeal .But our active participation in response to this pandemic will play a major role in this process.

*Continue Next Issue*

സി. യു. മാത്യു, കൊച്ചുപുരയ്ക്കൽ

# യഥാർത്ഥ അന്ത്യോഖ്യാ വിശ്വാസികൾ ആര്

മാധ്യമങ്ങളിൽ സാധാരണ മുഴങ്ങുന്ന ഒരു തലക്കെട്ടാണ് അന്ത്യോഖ്യാ വിശ്വാസം ഞങ്ങൾ കാത്തു സൂക്ഷിക്കും ആരാണ് ഞങ്ങൾ എന്നത് എല്ലാവരും അറിഞ്ഞിരിക്കേണ്ടതാവശ്യമാണെന്ന് തോന്നുന്നതിനാൽ ഈ കുറിപ്പ് എഴുതുവാൻ നിർബന്ധിതനായി.

1852–നു ശേഷം മാത്രമെ മലങ്കര സഭയുടെ ചരിത്രത്തിൽ അന്ത്യോഖ്യായുമായി മലങ്കര സഭ സജീവമായി ബന്ധപ്പെട്ടിട്ടുള്ളൂ. അതാണ് ചരിത്രം സാക്ഷിക്കുന്നത് 1852–ൽ തിരുവിതാംകൂർ മഹാ രാജാവിൽ നിന്നും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അംഗീകാരം നേടി. നവീകരണക്കാരുടെ നേതാവായിത്തീർന്ന പാലക്കുന്നത്തു മെത്രാൻ മലങ്കരസഭയുടെ അംഗീകാരം കൂടാതെ അന്ത്യോഖ്യായിൽ പോയി മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിച്ചു.

പാലക്കുന്നത്തെ മെത്രാൻ അന്നത്തെ മലങ്കര സഭയുടെ പരമാധികാരിയായിരുന്ന ചേപ്പാടുമാർ ദീവന്നാസിയോസിന്റെ അറിവോ സമ്മതമോ കൂടാതെ ആയിരുന്നു സ്ഥാനം കൈയ്യടക്കിയത്. തുടർന്ന് മലങ്കര സഭ പുലിക്കോട്ടിൽ മാർ ദീവന്നാസിയോസിനെ അന്ത്യോക്യയിൽ അയച്ച് മലങ്കരസഭയെ പൂർവ്വികവിശ്വാസം നിലനിർത്തുവാൻ ശ്രമിച്ചു. അങ്ങിനെയാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രംഗത്ത് വന്നത്. അദ്ദേഹവും അന്ത്യോഖ്യായിൽ നിന്നും സ്ഥാനം സ്വീകരിച്ച് മലങ്കരയിൽ എത്തി പത്തുവർഷം കൊണ്ട് വ്യവഹാരങ്ങൾ നടത്തി. മലങ്കര മെത്രാപ്പോലീത്താ സ്ഥാനം നേടി. ഈ വ്യവഹാരത്തിൽ പുലിക്കോട്ടിൽ തിരുമേനി അന്ത്യോഖ്യായിൽ നിന്നും സ്ഥാനം സ്വീകരിച്ചതുവഴി മലങ്കരസഭയുടെ ആത്മീക മേലധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിനാണെന്നും എന്നാൽ ലൗകീക അധികാരം മലങ്കര മെത്രാപ്പോലീത്തയ്ക്കു ആയിരിക്കും എന്നു ഒരു സുപ്രധാന വിധി റോയൽക്കോടതി പ്രസ്താവിച്ചു. ഇതുമൂലമാണ് പാത്രിയർക്കീസിന് ആത്മീക മേലധികാരം മലങ്കര സഭയുടെ മേൽ ഉണ്ടായത്.

ആയതിനുശേഷം ആ സിംഹാസനത്തിൽ നിന്നും മലങ്കര സഭാ മേലദ്ധ്യക്ഷന്മാർക്ക് എന്നും മുടക്കും, ഉടക്കും മാത്രമേ അനുഭവപ്പെട്ടിട്ടുള്ളത് അതിന്റെ വിശദീകരണത്തിലേക്ക് ഈ കുറിപ്പ് ഉദ്ദേശിക്കുന്നില്ല ഇങ്ങനെയുള്ള ഫലങ്ങൾ ഉണ്ടായിരുന്നെങ്കിലും 1934–ൽ പാസ്സാക്കിയ മലങ്കര സഭയുടെ ഭരണഘടനയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് യോഗ്യമായ സ്ഥാനം നൽകിയിട്ടുണ്ടെന്ന് ബ. കേരള ഹൈക്കോടതിയും ഇൻഡ്യൻ സുപ്രിം കോടതിയും അംഗീകരിച്ച് മലങ്കര സഭ ഭരണഘടന പ്രകാരം ഭരിക്കപ്പെടണം എന്നാണ് നിർദ്ദേശിച്ചിരിക്കുന്നത്. തന്മൂലം 1934–ലെ ഭരണഘടന അംഗീകരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയാണ് യഥാർത്ഥത്തിൽ അന്ത്യോഖ്യാ വിശ്വാസം നിലനിർത്തുന്നത് എന്ന് നിസ്തർക്കം പറയാവുന്നതാണ്. ഇതിന് എതിരായ എല്ലാ പ്രചാരണങ്ങളും കബളിപ്പിക്കലും, സ്വാർത്ഥ ലാഭത്തിനും വേണ്ടിയാണ് അതിന്റെ ഫലമായി പരമാർത്ഥികളായ സഭാ മക്കൾ വഴിതെറ്റിക്കപ്പെടുന്നു എന്നു മാത്രമല്ല. പീഡനങ്ങളും സാമ്പത്തിക ക്ലേശങ്ങൾക്കും ഇടയാകുന്നു.

സുപ്രീം കോടതി വിധി നടത്തുന്നതിന്റെ ഭാഗമായി കൂടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ പോലും ആ ഭരണഘടന പ്രകാരം നടത്തുവാനാണ് സുപ്രീംകോടതി നിശ്ചയിച്ച് നിർദ്ദേശിച്ചത്. തങ്ങളാണ് മലങ്കര സഭയിലെ ബഹു ഭൂരിപക്ഷം എന്ന് സ്ഥാപിക്കുവാൻ നടത്തിയ എല്ലാ പരിശ്രമങ്ങളും പ്രചാരണങ്ങളും പരാജയപ്പെട്ടു. അസ്സോസിയേഷൻ യോഗ നിരീക്ഷകന്റെ നടപടിയിൽ പ്രതിക്ഷേധിച്ച് സ്വയം പിൻവാങ്ങി പരാതിപ്പെട്ടിട്ടും ഫലമുണ്ടാകാതെ വന്ന സാഹചര്യത്തിൽ അന്ത്യോഖ്യാ വിശ്വാസം എന്നു പറയുന്നതിനു പകരം പുത്തൻ അന്ത്യോഖ്യാ വിശ്വാസം രംഗത്തുണ്ടായിരിക്കും. ഏശാവിന്റെ വേഷം ധരിച്ച "യാക്കോബ്യർ" ആണ് ഇവരെന്ന് സാധുക്കളായ വിശ്വാസികൾ മനസ്സിലാക്കിയിരുന്നെങ്കിൽ ഏറെ നന്നായിരുന്നു.

എല്ലാ അടവുകളും പരാജയപ്പെട്ടുവെന്ന് ബോദ്ധ്യം വന്നപ്പോൾ മാദ്ധ്യമങ്ങളേയും മദ്ധ്യസ്ഥൻമാരെയും രംഗത്ത് ഇറക്കി അവരുടെ പിന്തുണ നേടുന്നതിനുള്ള, പരിശ്രമമാണ് കുറെ നാളുകളായി നടമാടുന്നത്. ഇങ്ങനെ പോയാൽ കുറേ നാളുകൾ കഴിയുമ്പോൾ പ്രക്ഷോഭം കെട്ടടങ്ങും മലങ്കരസഭയിൽ ക്രീയാത്മകമായ പദ്ധതികൾ വഴി കോടതിയെ പൂർണ്ണമായി ആശ്രയിച്ച് പോകുന്നതാണ് ഉത്തമം. സഭയിലെ സ്ഥിതി മനസ്സിലാക്കി നേതൃസ്ഥാനം മുതൽ സാധാരണ വിശ്വാസികൾ വരെ തികഞ്ഞ അച്ചടക്കത്തോടും സ്ഥിരോത്സാഹത്തോടും കൂടെ മുന്നോട്ടു പോകുക.

എല്ലാ അടവുകളും പരാജയപ്പെട്ടുവെന്ന് ബോദ്ധ്യം വന്നപ്പോൾ മാദ്ധ്യമങ്ങളേയും മദ്ധ്യസ്ഥൻമാരെയും രംഗത്ത് ഇറക്കി അവരുടെ പിന്തുണ നേടുന്നതിനുള്ള, പരിശ്രമമാണ് കുറെ നാളുകളായി നടമാടുന്നത്. ഇങ്ങനെ പോയാൽ കുറേ നാളുകൾ കഴിയുമ്പോൾ പ്രക്ഷോഭം കെട്ടടങ്ങും. മലങ്കരസഭയിൽ ക്രീയാത്മകമായ പദ്ധതികൾ വഴി കോടതിയെ പൂർണ്ണമായി ആശ്രയിച്ച് പോകുന്നതാണ് ഉത്തമം.




# മലങ്കരസഭ വാർത്തകൾ

## സ്വയം തൊഴിൽ സഹായ പദ്ധതി ഉദ്ഘാടനം

ആലമ്പാറ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ ആഭിമുഖ്യത്തിൽ നിർദ്ധനരായ കുടുംബങ്ങൾക്ക് സ്വയം തൊഴിൽ സഹായമായി പശു, തയ്യൽ മെഷീൻ തുടങ്ങിയ ജീവനോപാധികൾ വിതരണം ചെയ്തു. പദ്ധതിയുടെ ഉദ്ഘാടനം പാറശാല പഞ്ചായത്ത് സ്റ്റാൻഡിംഗ് കമ്മിറ്റി ചെയർമാൻ ശ്രീ കൊല്ലിക്കോട് സത്യനേശൻ നിർവ്വഹിച്ചു. സമ്മേളനത്തിൽ റവ. ഫാ. ഫിലിപ്പ് മാത്യു അദ്ധ്യക്ഷനായിരുന്നു. റവ. ഫാ. കെ. എം. ഉമ്മൻ, റവ. ഫാ. ജോൺസൺ പുഞ്ചക്കോണം, റവ. സൽവരാജ്, പി. കെ. തങ്കച്ചൻ എന്നിവർ പ്രസംഗിച്ചു.

## ശതാബ്ദി ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്തു

ഉളനാട്:- സെ. ജോൺസ് ഓർത്തഡോക്സ് പള്ളി ശതാബ്ദി ആഘോഷങ്ങൾ തുമ്പമൺ ഭദ്രാസനാധിപൻ അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് ഉദ്ഘാടനം ചെയ്തു. ഇടവക വികാരി ഫാ. ഇടിക്കുള ഡാനിയേൽ അധ്യക്ഷത വഹിച്ചു.

ശതാബ്ദി സ്മാരക ക്ഷേമനിധി പത്തനംതിട്ട ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് മാത്യു കുളത്തുങ്കൽ ആദ്യ സംഭാവന സ്വീകരിച്ചു ഉദ്ഘാടനം ചെയ്തു., പന്തളം ശിവൻകുട്ടി, ഡോളി ജോസ്, അഡ്വ. ബാബു സാമുവേൽ, റവ. എ. എം. ജോൺ, കെ. ജെ. ജോർജ്, മനു ടി. ജോർജ് എന്നിവർ പ്രസംഗിച്ചു. ശതാബ്ദി പരിപാടികളുടെ ഭാഗമായി വിവിധ കലാമത്സരങ്ങൾ, സെമിനാറുകൾ, ദീപശിഖാപ്രയാണം, മതസൗഹാർദ സദസ്, സ്മൃതി സംഗമം, പൊതു സമ്മേളനങ്ങൾ എന്നിവ നടക്കും.

## കുന്നംകുളം മെത്രാസന കാൽനട തീർത്ഥയാത്ര

കോട്ടയം പഴയസെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായുടെയും മലങ്കരസഭയുടെ മഹാപരിശുദ്ധനുമായ പരുമല കൊച്ചുതിരുമേനിയുടെയും കബറിങ്കലേക്ക് കുന്നംകുളം മെത്രാസനത്തിന്റെ നേതൃത്വത്തിൽ നടത്തിയ കാൽനട തീർത്ഥയാത്ര അനുഗ്രഹപ്രദമായി പര്യവസാനിച്ചു. 21-11-2002 വ്യാഴാഴ്ച ആർത്താറ്റ് അരമനയിൽ നിന്ന് ആരംഭിച്ച തീർത്ഥയാത്ര 24-11-2002 ഞായറാഴ്ച പഴയസെമിനാരിയിൽ എത്തിച്ചേർന്നു. തിങ്കളാഴ്ച പെരുനാളിനു ശേഷം അവിടെ നിന്നും പരുമല തിരുമേനിയുടെ കബറിടത്തിൽ എത്തിച്ചേർന്നു. കാൽനട തീർത്ഥയാത്രയിൽ ഏകദേശം അമ്പതോളം അംഗങ്ങൾ പങ്കെടുത്തു. ഫാ. പത്രോസ് ജി. പുലിക്കോട്ടിൽ, ഫാ. പീറ്റർ കാക്കാശ്ശേരിൽ എന്നിവർ തീർത്ഥയാത്രയ്ക്ക് നേതൃത്വം നൽകി.

## വിജയികൾ



ഒ.എസ്.എസ്.എ.ഇ. സൗത്ത്സോൺ സഹപാഠ്യ മൽസരത്തിൽ സീനിയർ വിഭാഗത്തിൽ പ്രസംഗത്തിന് രണ്ടാം സ്ഥാനം ലഭിച്ച അരുവാപ്പുലം സെന്റ് ജോർജ്ജ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയായ ഊട്ടുപാറ ഹെവൻഫോർഡ് എസ്റ്റേറ്റിൽ റോഷ് ചാക്കോയുടെയും ശേബ ചാക്കോയുടെയും മകൾ സ്വേത സൂസൻ ചാക്കോ.



നോർത്ത് സോൺ സീനിയേഴ്സ് സംഗീത മത്സരത്തിൽ ഒന്നാം സ്ഥാനം ലഭിച്ച എബിൻ വർഗീസ്, പിറവം എം. കെ. എം. സണ്ടേസ്ക്കൂൾ. (കണ്ടനാട് ഈസ്റ്റ് ഭദ്രാസനം)

## അഭിനന്ദനങ്ങൾ



2002 ഒക്ടോബറിൽ ബാങ്കോങ്കിൽ വച്ച് നടന്ന 10-ാമത് Asian Junior Athletic Championship-ൽ ഇന്ത്യയെ പ്രതിനിധീകരിച്ച് ശ്രദ്ധേയമായ നേട്ടങ്ങൾ കൈവരിച്ച ഡിനിമോൾ പൗലോസ്. ദേശീയ അന്തർദേശീയ രംഗങ്ങളിൽ കായികരംഗത്ത് ശ്രദ്ധേയമായ നേട്ടങ്ങൾ ഇതിനകം കൈവരിച്ചിട്ടുണ്ട്. പാമ്പാക്കുട സെ. ജോൺസ് വലിയ പള്ളി ഇടവകാംഗമായ ചത്തിനാക്കാട്ട് ശ്രീ. സി. എസ്. പൗലോസിന്റെയും ശ്രീമതി. അമ്മിണി പൗലോസിന്റെയും മകളാണ്. Asian Junior Athletic Championship-ൽ പങ്കെടുത്ത ആദ്യ ഓർത്തഡോക്സ് സഭാംഗമായ വനിതയാണ് ഇവർ. തൃശൂർ വിമൻസ് കോളജ് രണ്ടാം വർഷ ബിരുദ വിദ്യാർത്ഥിനി, മലങ്കരസഭയുടെ പ്രത്യേക അഭിനന്ദനങ്ങൾ.

## വള്ളിക്കാട്ടു ദയറായിൽ ഓർമ്മപ്പെരുന്നാൾ

വാകത്താനം:- വള്ളിക്കാട്ടു ദയറായിൽ കബറടങ്ങിയിരിക്കുന്ന പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവാ തിരുമേനിയുടെ 79-ാം ഓർമ്മപ്പെരുന്നാൾ ഡിസംബർ 16, 17 (തിങ്കൾ, ചൊവ്വ), തീയതികളിൽ ആഘോഷിക്കുന്നു. പെരുന്നാൾ ചടങ്ങുകൾക്ക് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിക്കും. ശ്രേഷ്ഠ നിയുക്ത കാതോലിക്ക അഭി. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായും അഭിവന്ദ്യ തിരുമേനിമാരും പെരുനാളിൽ സംബന്ധിക്കും.




## ഹൈദരാബാദിൽ പ. പരുമലതിരുമേനിയുടെ ദേഹവിയോഗ ശതാബ്ദി ആഘോഷിച്ചു

ഹൈദരാബാദ്:- സെന്റ് ഗ്രീഗോറിയോസ് കത്തീഡ്രലിൽ പ. പരുമല തിരുമേനിയുടെ ചരമശതാബ്ദിയും പെരുന്നാളും നവംബർ 9, 10 തീയതികളിൽ പരി. ബാവാ തിരുമേനിയുടെ മഹനീയ കാർമ്മികത്വത്തിൽ കൊണ്ടാടി. 10-ാം തീയതി പ. ബാവാ തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. കത്തീഡ്രൽ MGOCSM & OCYM ന്റെ ആഭിമുഖ്യത്തിൽ പരി. പരുമല തിരുമേനിയുടെ ചരമ ശതാബ്ദിയോടനുബന്ധിച്ച് ജാതിമത ഭേദമെന്യേ നിർധനരായ പെൺകുട്ടികൾക്കുള്ള വിവാഹധന സഹായ വിതരണം ആന്ധ്രാപ്രദേശ് സോഷ്യൽ വെൽഫയർ മന്ത്രി ജെ. ആർ പുഷ്പരാജ് നിർവഹിച്ചു. പൊതുസമ്മേളനം പ. ബാവാ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷത വഹിച്ചു. യുവജന പ്രസ്ഥാനത്തിന്റെ ഈ വിധ പ്രവർത്തനത്തെ ബാവാ തിരുമേനി പ്രശംസിച്ചു. പ്രസ്തുത സമ്മേളനത്തിൽ എം. പി., Denzil B. Atkinson, MLA, Dr. K. Laxman, Corporator, Shailaja Gopal സഭാ മാനേജിംഗ് കമ്മറ്റി അംഗം ശ്രീ തോമസ് ജോൺ മനയിൽ എന്നിവർ പ്രസംഗിച്ചു. M. P. Denzil B. Atkinson 10,000 രൂപ ഈ സംരംഭത്തിനായി വാഗ്ദാനം നൽകി. വികാരി ഫാദർ ശ്ലോമോ ഐസക് ജോർജ്ജ് സ്വാഗതവും സെക്രട്ടറി ശ്രീ. റ്റി. വി. വർഗീസ് നന്ദിയും പറഞ്ഞു.

## അയിരൂർ സെന്റർ ഓർത്തഡോക്സ് കൺവൻഷൻ 2002

തുമ്പമൺ ഭദ്രാസനത്തിൽ അയിരൂരും പരിസരത്തുമായുള്ള 9 ദേവാലയങ്ങളുടെ സംഗമവേദിയായ അയിരൂർ സെന്റർ ഓർത്തഡോക്സ് കൺവൻഷൻ 2002 ഡിസംബർ 26, 27,28 തീയതികളിലായി (വ്യാഴം, വെള്ളി, ശനി) മതാപ്പാറ സെന്റ്. തോമസ് ദേവാലയാങ്കണത്തിൽ നടക്കും. 26-ന് 4 p.m.-ന് വിശ്വാസ സംരക്ഷണ റാലി. തുടർന്ന് യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രസംഗം 27-ന് 10-ന് കുടുംബസംഗമം നയിക്കുന്നത് ഫാ. ഒ. തോമസ് വൈകിട്ട് പ്രസംഗം ഫാ. ജോസഫ് സാമുവേൽ കറുകയിൽ 28, 10 ന് ബാലയുവജനസംഗമം വൈകിട്ട് പ്രസംഗം ഫാ. സജി തോമസ് അമയിൽ തുടർന്ന് നടക്കുന്ന സമർപ്പണ ശുശ്രൂഷയിൽ നൂറ് കണക്കിന് വിശ്വാസികൾ തിരികൾ കത്തിച്ച് പങ്ക് ചേരും.

## സൗജന്യ വൈദ്യ പരിശോധന

തിരുവനന്തപുരം എം.ജി.ഒ.സി.എസ്.എം. ന്റെ ആഭിമുഖ്യത്തിൽ ആലമ്പാറ സെന്റ് ഗ്രീഗോറിയോസ് സ്കൂളിൽ വച്ച് ഒരു സൗജന്യ വൈദ്യ പരിശോധന ക്യാമ്പ് നവംബർ 6-ാം തീയതി നടത്തപ്പെട്ടു. ക്യാമ്പ് ഡോ. ഫിലിപ്പോസ് ജോഷ്വാ ഉദ്ഘാടനം ചെയ്തു. ഡോ. നെബു ജോൺ രോഗികളെ പരിശോധിക്കുകയും സൗജന്യമായി മരുന്നുകൾ നൽകുകയും ചെയ്തു.

## മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ ഒരുക്കങ്ങൾ തുടങ്ങി

പത്തനംതിട്ട മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ മൈതാനിയിൽ, മൂന്നു നോമ്പിനോടനുബന്ധിച്ചുള്ള കൺവൻഷനും ധ്യാന യോഗങ്ങളും ഫെബ്രുവരി മാസം 7 മുതൽ 12 വരെ നടത്തപ്പെടുന്നു. 1 കൊരിന്ത്യർ 16:13 "ഉണർന്നിരിപ്പിൻ, വിശ്വാസത്തിൽ നിലനില്പിൻ" എന്ന മുഖ്യചിന്താ വിഷയം ആധാരമാക്കി, കാലഘട്ടത്തിന്റെ പ്രതികൂലതകളെ നേരിടുവാൻ കൺവൻഷൻ ആഹ്വാനം ചെയ്യുന്നു. സഭയുടെ പാരമ്പര്യങ്ങളും വിശ്വാസങ്ങളും നിലനിർത്തുവാൻ അക്ഷീണം പോരാടിയ പിതാക്കന്മാരെ ഓർക്കുവാനും, ഇപ്പോൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന പ്രതിസന്ധികൾക്ക് പരിഹാരം നേടുവാനും പ്രാർത്ഥനയോടെ കൺവൻഷന്റെ വിജയത്തിനായി പ്രവർത്തനങ്ങൾ പുരോഗമിക്കുന്നതായി വികാരി ഫാ. ജിജി സാമുവേൽ അറിയിച്ചു.

## ക്വിസ് വിജയികൾ

ദുബായ്:- ഷാർജ സെയിന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവകയിൽ കഴിഞ്ഞ ഒരു വർഷമായി ആഘോഷിച്ചുവന്ന പരിശുദ്ധ പരുമല തിരുമേനിയുടെ ചരമ ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി, യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ യു.എ. യിലെ ഓർത്തഡോക്സ് പള്ളികളെ പങ്കെടുപ്പിച്ച് ടീം അടിസ്ഥാനത്തിൽ നടത്തിയ ക്വിസ് മത്സരത്തിൽ ദുബായ് സെന്റ് തോമസ് ഇടവകയിലെ പ്രിൻസ് വർഗീസ്, ജോർജ് തോമസ് എന്നിവർ ഒന്നാം സ്ഥാനവും, ഷാർജ സെയിന്റ് ഗ്രീഗോറിയോസ് ഇടവകയിലെ ഫ്ളോറൻസ് ജേക്കബും, ലില്ലി ചാക്കോയും രണ്ടാം സ്ഥാനവും നേടി.

വിജയികൾക്ക്, കാനഡാ, യൂറോപ്പ് ഭദ്രാസന മെത്രാപ്പോലീത്ത ഡോ. തോമസ് മാർ മക്കാറിയോസ് ഉദ്ഘാടനം ചെയ്ത സമ്മേളനത്തിൽ ഡൽഹി ഭദ്രാസന മെത്രാപ്പോലീത്ത ജോബ് മാർ പീലക്സീനോസ് സമ്മാനം നൽകി.


### പരസ്യനിരക്കുകൾ

| | | |
|---|---|---|
| Back Page (Colour) | : | 10000 |
| Back page (B/W) | : | 5000 |
| Front Inside | : | 3750 |
| Back Inside | : | 3500 |
| Full page | : | 3000 |
| Half page | : | 1750 |
| Quarter page | : | 1250 |
| Minimum | : | 750 |
| Favours Block (Stamp Size) | : | 300 |

മറിയാമ്മ ബാംഗ്ലൂർ

# തീർത്ഥയാത്ര

പണ്ടൊരു രാജകുമാരനൊരു
തീർത്ഥാടനത്തിനൊരുങ്ങിപോലും
ജീവിതസാഫല്യമൊന്നു മാത്രം
മാനസം മോഹിച്ചതാണു പോലും!

പോകാനൊരുങ്ങുമാനേരം തന്റെ
സ്നേഹിതൻമാരെ വിളിച്ചു കൂട്ടി
ദീനദയാലുവാകുന്നമന്നൻ
മാറോടണച്ചവർക്കേകി ദ്രവ്യം

അഞ്ചു താലന്തുകൾ ഒന്നാമനും
രണ്ടു താലന്തുകൾ രണ്ടാമനും
മൂന്നാമനും നല്കിയൊന്നു മാത്രം
മൂവരോടും ചൊല്ലിയാത്രയായി.

ആദ്യത്തെ രണ്ടു നൽസ്നേഹിതരും
വ്യാപാരം ചെയ്തങ്ങിരട്ടി നേടി
ഭീരുവാം മൂന്നാമൻ തന്റെ ദ്രവ്യം
റൂമാലിൽകെട്ടിയൊളിച്ചു വച്ചു.

.............................................

തീർത്ഥാടനത്തിനു പോയപ്രഭു
ആത്മസംതൃപ്തിയും നേടി വന്നു
രാജസിംഹാസനാരൂഢനായി
രാജനായ് വാഴുന്ന കാലമായി

നേടിയതാലന്തുമായി തന്റെ
സ്നേഹിതർ വന്നു വണങ്ങിനില്ക്കെ
ഉന്നത സ്ഥാനമാനങ്ങളേകി
മന്നവനാശിർവദിച്ചയച്ചു.

മൂന്നാമനും വന്നു നിദ്രവിട്ടു-
ണർന്നു ദുഷിച്ചു പ്രജാപതിയെ
ശിഷ്ടനാം തന്റെ യജമാനനെ
ദുഷ്ടനാണെന്നവൻ മുദ്ര കുത്തി

നൻമ നിറഞ്ഞ കാരുണ്യവാനു
തിൻമ രാജനെന്ന പേരുമിട്ടു
കേട്ടു മുഷിഞ്ഞ മഹാരാജനോ
'കൂട്ടിലാക്ക'യെന്നു കല്പിക്കുമ്പോൾ

ദുഷ്ടനും നീചനുമായവനെ
കൂട്ടിലടച്ചു മർദ്ദിച്ചു പ്രജ
ഗൂഢമാം തന്നുടെ മൂഢതകൾ
കണ്ടറിഞ്ഞാമൂഢൻ തൂകി കണ്ണീർ

കേണുവീണു താനിരന്നെങ്കിലും
ക്രൂരവിധികൾക്കു പാത്രമായി
ദാസന്റെ ജീവിതശൈലികളാൽ
നേടിയതെല്ലാം പരാജയമായ്

.............................................

മർത്യരെ സൃഷ്ടിച്ചയച്ചയീശൻ
മാനവർക്കേകിയീ താലന്തുകൾ
താലന്തുകളെ മറച്ചുവച്ചോൻ
സർവ്വേശ്വരനെ പഴി പറഞ്ഞു

സ്രഷ്ടാവു തന്ന നൽതാലന്തുകൾ
വ്യർത്ഥമാക്കിടുന്ന കൂട്ടുകാരേ
ന്യായവിധിയുടെ നാളുകളിൽ
ന്യായാധിശനോടങ്ങെന്തു ചൊല്ലും...?

ഉൻമേഷമോടെയുണർന്നു നിത്യം
ഉത്തരവാദിത്വം ചെയ്തുതീർക്കാം
ഉത്തമനായവൻ കണ്ടു നമ്മെ
ഉത്തരോത്തരമുയർത്തിടുവൻ




# WANTED

M.G.M. SENIOR SECONDARY SCHOOL, BHILAI (CG) (AFFILIATED TO C.B.S.E. NEW DELHI) INVITES APPLICATIONS FROM TRAINED POST-GRADUATES WITH RELEVANT EXPERIENCE FOR THE POST OF **"PRINCIPAL"**. THE APPLICANT SHOULD BE AN ORTHODOX CHRISTIAN. SALARY AND PERKS NEGOTIABLE.

APPLY WITH FULL BIO-DATA

APPLICATION SHOULD REACH AT THE FOLLOWING ADDRESS ON OR BEFORE 31ST DECEMBER 2002

**MANAGER,**
**M.G.M. SENIOR SECONDARY SCHOOL**
**SECTOR-6, BHILAI,**
**DT. DURG, (C.G).**
**PIN - 490006**







Sheela, Mumbai

മറിയാമ്മ പത്തനാപുരം



Mrs. Philip & Family
Poona



Tijo Niranam



K.S. Mathai
Chengaroor



ദീനാമ്മ നൈനാൻ
ചെങ്ങരൂർ



ബിജു വറുഗീസ്
കഞ്ഞിക്കുഴി







Shiju & Mini
Dubai

ഒരു വിശ്വാസി, തെങ്ങണ

## 6TH DEATH ANNIVERSARY

**10-12-2002**



**GEORGE THOMAS**
**(RTD. FLT. LT., GEO Bhavan, Thattayil)**

*Inserted by:-*
Sorrowing Family


## MATRIMONIAL

Orthodox parents from Mavelikara invite marriage proposals for their son, MSW (27 yrs., 5'4") working as IR Manager in Ahemadabad, from parents of Godfearing, good looking girls, preferably from gujarat area.

**Contact No. 0479-401326**
**Box No. 290**
**Malankara Sabha**
**Devalokam**
**Kottayam-686038**

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2002
THE MALANKARA SABHA, CATHOLICATE OFFICE, KOTTAYAM-686 038

# മലങ്കരസഭ

പ്രസിദ്ധീകരണത്തിന്റെ 58–ാം വർഷം

ഒട്ടേറേ പുതുമകൾ
വായനയുടെ നവ്യാനുഭവം
ഒരു ജനതയുടെ ഹൃദയതാളം
ആത്മഹർ… ിന്റെ പ്രകാശ രേഖകൾ
ചരി… ിത്താളുകൾ
… സൂര്യജ്വാല
… ്വതീർത്ഥം
… മൂല്യം
വിവാഹ… നം

## എന്നും ഒന്നാമത്

## മലങ്കരസഭ മാസിക

★ വായിക്കുക, ★ വരിക്കാരാകുക, ★ പ്ര…

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISW…
PRINTED AT GRAPHICS & CO., MALLAPPALLY. 0473-682260, 784163 FOR CATHOLICATE PRES…